


നമ്പർ 2

# രത്നാവലി

ഭാഷാനാടിക

ഗ്രന്ഥകർത്താ

## വിദ്വാൻ കെ. പി. ഗോവിന്ദപ്പിഷാരടി

പ്രസിഡൻസി കോളേജ് മലയാളപണ്ഡിതർ

മ ദി രാ ശി



പ്രസാധകൻ

കെ. കരുണാകരപ്പിഷാരടി

തെക്കൻ ചിററൂർ

കൊച്ചിസംസ്ഥാനം

**1935**

 വില ഉറുപ്പിക. 1—0—0

*Copies available in :*

**The Balamanorama Press, Mylapore, Madras.**

# ഉപോൽഘാതം

വിദ്യാസാഗരഗ്രന്ഥാവലിയിലെ രണ്ടാംപുസ്തകമായ രത്നാവലി ഭാഷാനാടിക എഴുതിക്കഴിഞ്ഞതിനുശേഷമാണു് ഈ കൃതിയുടെ മൂലമായ സംസ്കൃതഗ്രന്ഥത്തിന്റെ മററു രണ്ടു തർജ്ജമകൾ മുദ്രിതമായി പുറത്തുവന്നതു്. ഈ കഥ മുൻകൂട്ടിയറിഞ്ഞിരുന്നുവെങ്കിൽ രത്നാവലീനാടികയുടെ സ്ഥാനത്തു മറെറാന്നാക്കുവാൻ എനിക്കിടയാകുമായിരുന്നു. ഏതായാലും എഴുതിക്കഴിഞ്ഞതിനെ ഇനി പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ സങ്കോചപ്പെടുന്നില്ല. ഒരു സുന്ദരിയുടെ രൂപം മററു രണ്ടു ചിത്രകാരന്മാർ വരച്ചിട്ടുണ്ടെന്നതു മൂന്നാമതൊരുവന്റെ തൂലികയ്ക്കു് അതിനു് ഇടം കൊടുക്കരുതെന്നില്ലല്ലോ. എന്നുതന്നെയല്ല, വരയ്ക്കപ്പെട്ട ചിത്രങ്ങളുടെ താരതമ്യനിരൂപണത്തിനു് അവയുടെ എണ്ണത്തിൽ ഒന്നെങ്കിലൊന്നു് അധികമായിരിക്കുന്നതുമാണല്ലോ അഭിലഷണീയമായിരിക്കുക. ആകയാൽ ഞാൻ ഉപോൽഘാതസഹിതമായ ഈ കൃതി രസികജനത്തിന്റെ പ്രീതിപ്രസാദങ്ങൾക്കായി തൽപാദപത്മങ്ങളിൽ സവിനയം സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താവു്

രത്നാവലീനാടിക ശ്രീഹർഷന്റെ കൃതിയാണെന്നും അദ്ദേഹം പലസാമന്തന്മാരേയുംഭരിച്ചുപോന്നൊരുരാജാ

വായിരുന്നുവെന്നും ഈ രൂപകത്തിന്റെ പ്രസ്താവന യിൽതന്നെ വിശദമായിപ്പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ മററു രണ്ടു കൃതികളാണു നാഗാനന്ദവും പ്രിയദൎശികയും. അദ്ദേഹം ക്രിസ്ത്വബ്ദം 606 മുതൽ 647 വരെ സ്ഥാനേശപുരത്തു വാണ രാജാവാണെന്നു ഭാഷാനാടകമായ നാഗാനന്ദത്തിന്റെ അവതാരികയിൽ വിസ്തരിച്ചിട്ടും ഉണ്ടു്.

## രൂപകഭേദങ്ങൾ

സംസ്കൃതകാവ്യങ്ങളെ ദൃശ്യങ്ങളെന്നും ശ്രവ്യങ്ങളെന്നും രണ്ടുതരമാക്കി പിരിയ്ക്കാവുന്നതാണു്. അവയിൽ ചതുൎവ്വിധാഭിനയങ്ങളോടും ഗീതാദിയായ ഇതര ലളിതകലകളുടെ സമുചിതസമ്മേളനത്തോടുംകൂടി അരങ്ങത്തു നടന്മാരാൽ പ്രയോഗിക്കപ്പെട്ടു കാണാകുന്നവയാണു ദൃശ്യങ്ങൾ. ഇവയ്ക്കു രൂപകങ്ങളെന്നാണു സാമാന്യമായി പേർ പറയാറുള്ളതും. ഇവയെ

നാടകാഖ്യം പ്രകരണം ഭാണം പ്രഹസനം ഡിമം
വ്യായോഗം സമവാകാരം വീഥ്യങ്കേഹാമൃഗങ്ങളും

എന്നിങ്ങിനെ പത്തുവിധമായി വിഭജിച്ചിരിക്കുന്നു. ഇവയ്ക്കുപുറമെ നാടികതുടങ്ങിയുള്ള പതിനെട്ടുമാതിരി ഉപരൂപകങ്ങളുമുണ്ടു്. പ്രകരണാദികളായ രൂപകങ്ങൾക്കും നാടികാദികളായ ഉപരൂപകങ്ങൾക്കും പറഞ്ഞിട്ടുള്ള വിശേഷവിധികൾനീക്കിയാൽ ശേഷമുള്ള ലക്ഷണം നാടകത്തിന്റേതാകുന്നു. ആകയാൽ നാടകംതന്നെയാണു മററുള്ള രൂപകങ്ങൾക്കെല്ലാം മാതൃകയായുള്ളതു്. വസ്തു

വിൻേറയും നായകൻേറയും രസത്തിൻേറയും സ്വഭാവമനുസരിച്ചാണ രൂപകങ്ങൾക്ക പരസ്പരഭേദമുളവാകുന്നതു്. പ്രസ്തുതകൃതി നാടികയെന്ന വകുപ്പിൽ പെട്ടതാകയാൽ അതിൻെറ ലക്ഷണം താഴെ ചേൎത്തുകൊള്ളുന്നു.

1. നാലങ്കങ്ങളിൽ വിമൎശരഹിതമായ നാലു സന്ധികളോടുകൂടി കൈശികീവൃത്തിവിശിഷ്ടമായി രചിക്കപ്പെട്ട കല്പിതമായ ഇതിവൃത്തം; 2. ധീരലളിതവൎഗ്ഗത്തിൽപെട്ട പ്രഖ്യാതനൃപൻ നായകൻ, അദ്ദേഹത്തിൽ നവാനുരക്തയും നൃപവംശജയും അന്തഃപുരസംബദ്ധയോ സംഗീതചതുരയോ ആയവളുമായ കന്യക നായിക, ഇവൎക്കു പുറമെ നായകനുള്ള രാജനന്ദിനിയും അടിക്കടി മാനവതിയും പ്രഗത്ഭയുമായ ജ്യേഷ്ഠപത്നി, സ്ത്രീകൾക്കപ്രാചുൎയ്യം ഇത്തരത്തിലുള്ള പാത്രനിയമം; 3. ശൃംഗാരത്തിനു് അംഗിത്വം, പ്രഥമപത്നിയിലും നവാനുരാഗിണിയായ മുഗ്ദ്ധയിലുമായി നായകാനുരാഗത്തിനു സാങ്കൎയ്യം, നേതാവിൻെറ ജ്യേഷ്ഠാത്രസ്തതയോടുകൂടിയുള്ള നായികാനുരാഗവും ജ്യേഷ്ഠാവശഗമായ നായികാപ്രാപ്തിയും, വീരാദികളായ മററുരസങ്ങളുടെ അംഗതയോടു കൂടിയുള്ള സത്ഭാവം ഇങ്ങിനെയുള്ള രസാവസ്ഥ; ഈ മൂന്നുവിശേഷങ്ങൾക്കും പുറമെ നാടകസാധാരണമായ നാന്ദി പ്രസ്താവന സൂച്യസൂചനാപ്രകാരങ്ങൾ ഭരതവാക്യം ഇത്യാദിയുമടങ്ങിയിരിക്കുന്ന രൂപകവിശേഷമാണ നാടിക.

**"നാടികാസട്ടകാദീനാം നായികാഭിൎവ്വിശേഷണം"**

**എന്ന നിയമപ്രകാരം നായികയുടെ നാമത്തിൽനിന്നാ**

ണ് ഈ കൃതിക്കു രത്നാവലിയെന്ന പേരുണ്ടായിട്ടുള്ളതു്. ഇതിലെ ഇതിവൃത്താദിയെ ഇനി വിചാരകോടിയിലേക്കു് അവതരിപ്പിച്ചുകൊള്ളുന്നു.

## വസ്തു

"നാടികാ ക്ളൃപ്തവൃത്താ സ്യാൽ"
"ലക്ഷ്യതേ നാടികാപ്യത്ര സങ്കീൎണ്ണാന്യനിവൃത്തയേ
തത്ര വസ്തു പ്രകരണാന്നാടകാന്നായകോ നൃപഃ
പ്രഖ്യാതോ ധീരലളിതഃ"

എന്നു തുടങ്ങിയുള്ള ആലങ്കാരികസമയം അനുസരിച്ചു പ്രകരണത്തിലേതെന്നപോലെ നാടികയിലെ വസ്തു ഉൽപാദ്യമായാണിരിക്കേണ്ടതു്. എന്നാൽ ഇതിലെ നായകൻ നാടകത്തിനുതകിയ പ്രഖ്യാതവൎഗ്ഗത്തിൽ പെട്ട നൃപനുമായിരിക്കണം. ഒരു പ്രഖ്യാതനൃപനെ കഥാനായകനാക്കുമ്പോൾ തത്സഹചരരായ ആളുകളുടേയും തത്സംബന്ധങ്ങളായ ദിക്കുകളുടേയും നാമസ്ഥിത്യാദികളുംകൂടി ഒട്ടൊട്ടു സ്വീകാൎയ്യമായി വരാവുന്നതാണു്. അപ്പോൾ പ്രഥമദൃഷ്ടിയിൽ ഇതിവൃത്തത്തിനും പ്രഖ്യാതത്വംതന്നെയാണുള്ളതെന്നു തോന്നുവാൻ ഇടയുണ്ടു്. എന്നാൽ വാസ്തവം മറിച്ചുമായിരിക്കും. ആകയാൽ ഈ വിഷയത്തിൽ രത്നാവലീനാടികയുടെ സ്ഥിതി എന്താണെന്നുനോക്കുക.

ക്രിസ്ത്വബ്ദം ഒന്നാംനൂററാണ്ടിൽ ജീവിച്ചിരുന്ന ഗുണാഢ്യൻ പൈശാചിയിലെഴുതിയതും, ആറാംനൂററാ

ണ്ടിൽ രചിക്കപ്പെട്ട കാവ്യാദൎശത്തിൽ "കഥാ ഹി സൎവ്വ ഭാഷാഭിഃ സംസ്കൃതേന ച ബധ്യതേ ഭൂതഭാഷാമയീം പ്രാഹുരത്ഭുതാൎത്ഥാം ബൃഹൽക്കഥാം" എന്നു പറഞ്ഞിട്ടുള്ളപ്രകാരം ശ്രീഹൎഷന്റെ കാലത്തു കേളികേട്ടു നിലനിന്നിരുന്നതും, പതിനൊന്നാംനൂറ്റാണ്ടിൽ ക്ഷേമേന്ദ്രന്റെ ബൃഹൽക്കഥാമഞ്ജരിയും സോമദേവന്റെ കഥാസരിത്സാഗരവും ചമയ്ക്കുന്നതിന്നു മൂലമായിത്തീൎന്നതും, ഇപ്പോൾ തീരെ നശിച്ചിരിക്കുന്നതുമായ ബൃഹൽക്കഥ ശ്രീഹൎഷന്നു രത്നാവലീനിൎമ്മിതിയിൽ മാൎഗ്ഗദൎശിയായിരുന്നിട്ടുണ്ടെന്നു വിചാരിക്കാവുന്നതാണു്. ബൃഹൽക്കഥ നാമാവശേഷമായിത്തീൎന്നിട്ടുണ്ടെങ്കിലും, സോമദേവൻ അതിനെ കഥാസരിത്സാഗരമാക്കി തൎജ്ജമചെയ്തിട്ടുള്ളതിൽ "യഥാമൂലം തഥൈവൈതന്ന മനാഗപ്യതിക്രമഃ ഗ്രന്ഥവിസ്തരസംക്ഷേപമാത്രം ഭാഷാ ച ഭിദ്യതേ" എന്നു പറഞ്ഞിട്ടുള്ളതനുസരിച്ചു മൂലത്തിന്നും അതിന്റെ പരാവൎത്തനത്തിന്നും തമ്മിൽ കഥാസംബന്ധമായി ഗണിക്കത്തക്ക ഭേദമുണ്ടാകുവാൻ വഴിയില്ലെന്നു തെളിയുകയാൽ, കഥാസരിത്സാഗരത്തെ മുൻനിറുത്തിക്കൊണ്ടു നമുക്കു രത്നാവലിയിലെ പ്രഖ്യാതോൽപാദ്യഭേദങ്ങളെ തിരിച്ചറിയാവുന്നതാണു്. അങ്ങിനെ ചെയ്യുന്നതായാൽ, കഥാസരിത്സാഗരത്തിലെ മൂന്നാംലംബത്തിൽ പറഞ്ഞിട്ടുള്ളപ്രകാരം ഉദയനന്റെ മന്ത്രിയായ യൌഗന്ധരായണൻ തന്റെ സ്വാമിയെക്കൊണ്ടു മഗധരാജപുത്രിയായ പത്മാവതിയെ വരിപ്പിക്കുന്ന കഥാഭാഗമാണു ശ്രീഹൎഷനെ രത്നാവലീനിൎമ്മിതിയിൽ ഉദ്യുക്തനാക്കീട്ടുള്ളതെന്നും, വാസവദത്ത യൌഗ

ന്ധരായണൻ രുമണ്വാൻ വസന്തകൻ കൌശാംബി ഇത്യാദിനാമങ്ങൾ അദ്ദേഹം മൂലത്തിൽനിന്നാണ് എടുത്തിട്ടുള്ളതെന്നും, എന്നാൽ പ്രസ്തുതനാടികയിലെ സംഭവങ്ങൾ മുഴുവനും അദ്ദേഹം കല്പിച്ചുണ്ടാക്കീട്ടുള്ളതാണെന്നും അറിയാവുന്നതാണ്.

വത്സരാജനായ ഉദയനൻ തന്റെ തലസ്ഥാനമായ കൌശാംബിയിൽവെച്ചു സിംഹളേശപുത്രിയായ രത്നാവലിയെ അനുരാഗിക്കുന്നതും ഒടുവിൽ പത്നിയായെടുക്കുന്നതുമായ കഥയാണ് ഈ നാടികയിലെ പ്രതിപാദ്യവിഷയം. ഇതിന്റെ കെട്ടുപാടുകൾ വായനക്കാർ കുറച്ചൊന്ന മുൻകൂട്ടിയറിഞ്ഞിരിക്കേണ്ടതാകയാൽ അവയെ താഴെ ചേർത്തുകൊള്ളുന്ന.

സിംഹളരാജനായ വിക്രമബാഹുവിന്ന രത്നാവലി എന്ന ഒരു മകളുണ്ടായിരുന്ന. അവളെ വേൾക്കുന്ന രാജാവു് ഉടൻതന്നെ സാർവ്വഭൌമനാകുമെന്ന യോഗീശ്വരനായ ഒരാൾ ഒരു ദീർഘദർശനവും ചെയ്തിട്ടുണ്ടായിരുന്ന. ഉദയനന്റെ പ്രധാനമന്ത്രിയായ യൌഗന്ധരായണൻ ഇതറിഞ്ഞു സചിവായത്തസിദ്ധിയായ സ്വാമിയെക്കൊണ്ടു് അവളെ വരിപ്പിക്കാൻ ഉറച്ചുവെങ്കിലും ഇക്കാര്യത്തിൽ അദ്ദേഹത്തിന്ന നേരിട്ട മൂന്ന വിഘ്നങ്ങളും ചില്ലറയായിരുന്നില്ല. ഉദയനന്് അവന്തീശപുത്രിയായ വാസവദത്ത മഹിഷിയായുണ്ടായിരുന്നതിനാൽ, അവൾ തന്റെ ഭർത്താവിന്റെ ഇതരപത്നീസ്വീകാരത്തിന്് അനുകൂലയാകയില്ലെന്നല്ല വിഘ്നകാരിണിയാകുവാനും ഇടയു

ണ്ടായിരുന്നു. എന്നാൽ തനിക്കു സാപത്ന്യഖേദമേകുന്നതായാലും ഈ നൂതനവിവാഹം രാജാവിനെ ചക്രവൎത്തിയാക്കുന്നതാണെന്നു ഗ്രഢമായി അവളെദ്ധരിപ്പിച്ച് അവളിൽനിന്നുണ്ടാകാവുന്ന പ്രതിബന്ധത്തെ യൌഗന്ധരായണൻ മുൻകൂട്ടിത്തന്നെ തീൎത്തുവെച്ചിരുന്നു.

തന്റെ പുത്രിക്ക് ഏററവുമനുരൂപനായ വരൻ അക്കാലത്തു് ഉദയനനായിരിക്കുമെന്നു വിക്രമബാഹുവിനു നല്ല ബോധമുണ്ടായിരുന്നിട്ടും, അദ്ദേഹം മരുമകളായ വാസവദത്തയ്ക്കു സാപത്ന്യക്ലേശം ഏകരുതെന്നോൎത്തു വത്സരാജനു രത്നാവലിയെക്കൊടുപ്പാനായി യൌഗന്ധരായണനിൽനിന്നു വന്നുകൊണ്ടിരുന്ന പ്രാൎത്ഥനകളെ നിരസിച്ചുകൊണ്ടാണിരുന്നതു്. എന്നാൽ തന്ത്രനിപുണനായ ആ മന്ത്രിവൎയ്യൻ ലാവാണകത്തിൽവെച്ചുണ്ടായ ഒരഗ്നിബാധയാൽ വാസവദത്ത തീപ്പെട്ടുവെന്ന ഒരു കിംവദന്തി പുറപ്പെടുവിച്ച് അതു സിംഹളത്തിലെല്ലാം പരത്തിച്ചതിനുശേഷം ഉദയനന്റെ കഞ്ചുകിയായ ബാഭ്രവ്യനെ അവിടേക്കയച്ച് അദ്ദേഹത്തെക്കൊണ്ടു സിംഹളേശനിൽനിന്ന് ഉളവായിരുന്ന രണ്ടാമത്തെ തടസ്സവും ഇല്ലാതാക്കിച്ചു. എന്നാൽ മേൽപറഞ്ഞതൊന്നും ഉദയനന്റെ അറിവോടുകൂടിയല്ല നടന്നിട്ടുള്ളതും.

ഇനി രാജാവിനു വാസവദത്തയിലുള്ള അനുരാഗം രൂഢമൂലമായിരുന്നതുകൊണ്ടു് അദ്ദേഹം മററൊരു കന്യകയെ പത്നിയാക്കാൻ മടിച്ചെങ്കിലോ എന്നു യൌഗന്ധരായണനുണ്ടായിരുന്ന വലിയ ശങ്കയാണു മൂന്നാമത്തെ

വിഘ്നം. ഇതിൻനിവാരണമായി താൻ കണ്ടുവെച്ചിരുന്ന സൂത്രം അദ്ദേഹം മററാരേയും അറിയിച്ചിട്ടുമുണ്ടായിരുന്നില്ല. വാസവദത്തയ്ക്കും രത്നാവലിക്കും പരസ്പരം പേരുകൊണ്ടു് അറിയാമായിരുന്നുവെന്നല്ലാതെ നേരിട്ടു കാണ്മാൻ ഇടയുണ്ടായിട്ടില്ലെന്ന സംഗതി യൌഗന്ധരായണന്റെ സ്വകാൎയ്യനിൎവ്വഹണത്തിൽ വലിയ സഹായമായിത്തീൎന്നു. ആകയാൽ വാസവദത്തയുടെ കൈയിൽ രത്നാവലിയെ ഒരനാഥയുടെ നിലയ്ക്കു് അൎപ്പിക്കാമെന്നും, മദനോത്സവം അടുത്തിരിക്കയാൽ അതിനിടയ്ക്കു് അന്തഃപുരത്തിൽവെച്ചു് ഉദയനൻ അവളെക്കണ്ടു് അവളുടെ രൂപലാവണ്യത്തിൽ മയങ്ങിക്കൊള്ളുമെന്നും, അതിന്നു ശേഷമാവാം അദ്ദേഹത്തോടു പരമാൎത്ഥം പറയുവാനെന്നും കരുതി യൌഗന്ധരായണൻ ബാഭ്രവ്യനോടു് അവളെസ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുചെല്ലുവാനാണു് ഏൎപ്പാടുചെയ്തിരുന്നതു്.

ഇത്തവണ യൌഗന്ധരായണന്റെ പ്രാൎത്ഥനയനുസരിച്ചു വിക്രമബാഹു തന്റെ പുത്രിയെ സ്ത്രീധനമായി മുമ്പുതന്നെ നിശ്ചയിച്ചിട്ടുണ്ടായിരുന്ന ഒരു രത്നമാലയണിയിച്ചു ബാഭ്രവ്യനോടും തന്റെ മന്ത്രിയായ വസുഭൂതിയോടുംകൂടി സിംഹളത്തിൽനിന്നു കൌശാംബിയിലേക്കയച്ചുവെങ്കിലും വഴിക്കു കപ്പലുടയുകയാൽ അതിലുണ്ടായിരുന്നവരെല്ലാം സമുദ്രത്തിൽ മുങ്ങിപ്പോകയാണുണ്ടായതു്. എന്നാൽ ദൈവാധീനംമൂലം സിംഹളത്തിൽനിന്നു മടങ്ങിയിരുന്ന കൌശാംബിക്കാരനായ ഒരു കച്ചവടക്കാരനു്

ഒരു പലകയിൽ പിടിക്കൂടിക്കിടന്നിരുന്ന രത്നാവലിയെ ആഴിയിൽനിന്നെടുത്തു സംരക്ഷിപ്പാനും രത്നമാലയാൽ ആളെത്തിരിച്ചറിഞ്ഞു കൌശാംബിയിൽ കൊണ്ടുചെന്നു യൌഗന്ധരായണന്റെ കൈയിൽ ഏല്പിച്ചുകൊടുക്കുവാനും കഴിഞ്ഞു. സമുദ്രത്തിൽനിന്നു മറെറാരുവിധത്തിൽ കരയ്ക്കെത്തിയ ബാഭ്രവ്യനും വസുഭൂതിയും, വത്സേശാജ്ഞയനുസരിച്ചു കോസലാക്രമണത്തിനു പോയിരുന്ന രുമണ്വാനോടുകൂടി ചേരുകയാണുണ്ടായതു്. രാജപുത്രി മരിച്ചിരിക്കുമെന്നു കരുതിയിരുന്ന ഇവർ അക്കാര്യം മററുള്ളവരിൽനിന്നു മറച്ചുവെക്കയുംചെയ്തു.

ഇപ്രകാരം ദൈവോപലാളിതതന്ത്രനായ യൌഗന്ധരായണൻ രത്നാവലിയെ സാഗരത്തിൽനിന്നു കിട്ടിയെന്നനിലയ്ക്കു സാഗരികയെന്നപേരോടെ വാസവദത്തയ്ക്കു കൊടുക്കുകയും രാജ്ഞി അവളെ പരിജനമായി സ്വീകരിക്കയുംചെയ്തു. താൻ ഇപ്പോഠം എത്തിയിരിക്കുന്നതു് ഏതോഒരുദിക്കിലാണെന്നും, ആ രാജ്യത്തിലെ രാജ്ഞി ദയാലുവായ ഒരു മാന്യന്റെ അപേക്ഷപ്രകാരം തന്നെ ഭൃത്യയായെടുത്തിട്ടുണ്ടെന്നും, താൻ ആരായിരുന്നാലും തന്റെപരമാൎത്ഥം വിദേശത്തുവെച്ചു മററാരേയും ധരിപ്പിക്കാതിരിക്കയാണു തനിക്കു നല്ലതെന്നു് ആ മാന്യൻ തന്നോടു പറഞ്ഞിട്ടുണ്ടെന്നുമല്ലാതെ സാഗരികയ്ക്കു മറെറാന്നും അറിഞ്ഞുകൂടായിരുന്നു.

വിഷ്കംഭത്തിൽ യൌഗന്ധരായണൻ കഴിഞ്ഞതും വരുവാനുള്ളതുമായ ഈ സംഗതികളെ അല്പാല്പമായി

സൂചിപ്പിച്ചതിനുശേഷം നാടികയിലെ കഥ പൌരന്മാരുടെ മദനോത്സവാഘോഷത്തിൻെറ ഇടയ്ക്കുവെച്ചാണു തുടങ്ങുന്നതു്.

ഒന്നാമങ്കം. രാജാവു വസന്തകനോടുകൂടി മണിമേടയിലിരുന്നു പൌരന്മാരുടെ മദനോത്സവാഘോഷം കണ്ടുകൊണ്ടിരിക്കെ, രണ്ടു ചേടികൾവന്നു വാസവദത്തയുടെ ആവശ്യപ്രകാരം അദ്ദേഹത്തെ അനംഗപൂജ കാണ്മാൻ മകരന്ദോദ്യാനത്തിലേക്കു ക്ഷണിക്കുന്നു. അതനുസരിച്ചു് ഉദയനൻ വിദൂഷകനോടുകൂടി ആ പൂന്തോട്ടത്തിൽ എത്തിയതിനുശേഷം വാസവദത്തയും പരിവാരസമേതയായി അവിടേക്കുചെല്ലുന്നു. താൻ ഭർത്താവിൻെറ ദൃഷ്ടിയിൽപെടുത്താതെ കാത്തുപോന്നിരുന്ന സാഗരികയെ അകമ്പടിക്കാരുടെ കൂട്ടത്തിൽ കണ്ടിട്ടു രാജ്ഞി അവളെ ഉപായത്തിൽ തിരിച്ചയച്ചുവെങ്കിലും അനംഗപൂജ കാണ്മാനുള്ള കൌതുകത്താൽ അവൾ അവിടെത്തന്നെ വൃക്ഷങ്ങൾക്കിടയിൽ മറഞ്ഞുനില്ക്കുകയാണു ചെയ്യുന്നതു്. എങ്കിലും സ്വഹസ്തംകൊണ്ടു കാമനെ അച്ചിക്കുവാനായി പൂവറുത്തുകൊണ്ടിരുന്ന അവൾക്കു്, അതിനിടയ്ക്കു വാസവദത്ത നടത്തിയ കുസുമായുധാരാധനം കാണ്മാനേ കഴിഞ്ഞില്ല. അവൾ പിന്നീടു നോക്കിയപ്പോൾ വാസവദത്ത പതിയെ സൽക്കരിക്കുകയാണു ചെയ്തിരുന്നതു്. സാഗരിക രാജാവിൻെറ സൌന്ദര്യാതിശയത്താൽ അദ്ദേഹത്തെ അനംഗനാണെന്നു തെററിദ്ധരിക്കയും, പിന്നീടു വൈതാളികവചനത്തിൽനിന്നു അദ്ദേഹം തനിക്കു വരനായി നിശ്ചയിക്കപ്പെട്ട ഉദയനനൃപനാണെന്നറിഞ്ഞു്

അദ്ദേഹത്തിൽ അത്യന്തം അനുരക്തയായിത്തീരുകയും ചെയ്യുന്നു.

**രണ്ടാമങ്കം.** പിറേറനാളുച്ചതിരിഞ്ഞു കദളീഗൃഹത്തിൽവെച്ചു മദനാതുരയായ സാഗരിക ഹൃദയവല്ലഭൻെറ ചിത്രം എഴുതിക്കൊണ്ടിരിക്കവെ, ശാരികയെ തിരിച്ചുകൊടുപ്പാൻ അവളെത്തേടിക്കൊണ്ടു് അവിടേക്കെത്തിയ സുസംഗത മറഞ്ഞുനിന്നു് അവളുടെ രഹസ്യമെല്ലാം അറിഞ്ഞതിനുശേഷം അടുത്തുചെന്നപ്പോൾ കാമദേവൻേറതെന്നു് അവളാൽ മറയ്ക്കപ്പെട്ട വത്സരാജരൂപത്തിനരികെ രതിയുടേതെന്ന ഭാവത്തിൽ അവളുടെ രൂപവും വരച്ചു, പരമാൎത്ഥമെല്ലാം അവളെക്കൊണ്ടു പറയിച്ചു, ശീതോപചാരത്താൽ അവളെ ആശ്വസിപ്പിക്കുന്നു. ഇതിനിടയ്ക്കു കുതിരലായത്തിൽനിന്നു ചങ്ങല പൊട്ടിച്ചോടിപ്പോന്ന ഒരു കുരങ്ങു് ആ വഴിക്കെത്തി അവരെ പേടിപ്പിക്കയും, അവർ ശാരികക്കൂട്ടും ചിത്രപ്പലകയും എടുക്കാതെ ഒളിച്ചോടിമാറിയപ്പോൾ, ആ കൂട്ടിലുണ്ടായിരുന്ന തീൻപണ്ടത്തിനുവേണ്ടി അതു തുറന്നു പക്ഷിയെ പറപ്പിച്ചുകളഞ്ഞു കടന്നുപോകയും ചെയ്യുന്നു. ദോഹദപ്രയോഗത്താൽ കുസുമിതയായ നവമാലികയെ സന്ദൎശിപ്പാൻ നൎമ്മസചിവനോടൊന്നിച്ചു് ആ വഴിക്കു ചെന്നിരുന്ന രാജാവിൻെറ ചെവികളെ കുളൃപ്പിച്ചുകൊണ്ടു താൻ കുറച്ചുമുമ്പു കേട്ടിട്ടുണ്ടായിരുന്ന അനുരാഗാവിഷ്കരണരൂപമായ ചേടീസംവാദം ഉരിയാടിയ ശാരിക വിദൂഷകൻെറ ഭോഷത്തംമൂലം പറന്നുപോകുന്നു. അതിനെ

പിന്തുടൎന്ന കദളീഗൃഹത്തിലെത്തിയ വത്സേശ്വരൻ അവിടെക്കിടന്നിരുന്ന ചിത്രപ്പലകയിലുള്ള കന്യകാരൂപം കണ്ടു കൌതുകാവിഷ്ടനായിരിക്കെ, ശാരികയെത്തേടീട്ടും കണ്ടുകിട്ടായ്കയാൽ വിഷണ്ഡകളായിത്തീൎന്ന സാഗരികയും സുസംഗതയും ആ പലകയെങ്കിലുമെടുക്കാമെന്നോൎത്തു് അവിടേക്കെത്തുന്നു. രാജാവിനും സാഗരികയ്ക്കും പരസ്പരം അടുത്തുകണ്ടുമാനിടയായെങ്കിലും വാസവദത്തയുടെ വരവുണ്ടെന്നറിഞ്ഞു് അവൎക്ക പെട്ടെന്നു പിരിയേണ്ടതായിത്തീരുന്നു. ഈ അവസരത്തിൽ പുഷ്പിതയായ നവമാലികയെ കാണ്മാൻ പുറപ്പെട്ടുചെന്നിരുന്ന ദേവിയുടെ നേത്രങ്ങൾക്ക യാദൃച്ഛികമായി ആ ചിത്രപ്പലകയാണു് ലക്ഷ്യമായി ഭവിക്കുന്നതു്. ഉടനെ അവൾ കുപിതയായി പുറപ്പെടുകയും രാജാവു് അവളെ സമാധാനിപ്പിച്ചുകൊണ്ടു് അനുഗമിക്കയും ചെയ്യുന്നു.

**മൂന്നാമങ്കം.** ഒന്നോ രണ്ടോ നാഴികക്കുശേഷം നായികാനായകന്മാരുടെ ഒരുസമാഗമം അന്നുസന്ധ്യകഴിഞ്ഞാലുടൻ നടക്കുമാറു സുസംഗതാവിദൂഷകന്മാർ ഗൂഢമായാലോചിച്ചതു കാഞ്ചനമാല മറഞ്ഞുനിന്നറിഞ്ഞു വിവരം വാസവദത്തയെ ധരിപ്പിക്കയാൽ, അതനുസരിച്ചു വാസവദത്താരൂപധാരിണിയായ സാഗരികയ്ക്കുപകരം വാസവദത്തയും കാഞ്ചനമാലാരൂപധാരിണിയായ സുസംഗതയ്ക്കുപകരം കാഞ്ചനമാലയുമായി വിദൂഷകനെ സങ്കേതസ്ഥലത്തേക്ക ചതിച്ചുകൂട്ടിക്കൊണ്ടുചെന്നു നായകന്റെ

ഉള്ളംകള്ളിയും വ്യക്തമായറിയുന്നു. ചന്ദ്രോദയത്തോടു കൂടി പരമാൎത്ഥമെല്ലാം വെളിപ്പെട്ടതിനുശേഷം വാസവദത്ത കോപനൈരാശ്യങ്ങളോടുകൂടി തിരിച്ചുപോകയും, ആ മാനിനി ആത്മഹത്യയ്ക്കൊരുമ്പെട്ടേക്കുമോ എന്നാശങ്ക രാജാവിനെ ബലമായലട്ടുകയും ചെയ്യുന്നു. ഇതിനിടയ്ക്കു, ജ്ഞാതസങ്കേതയായ രാജ്ഞി മുൻകൂട്ടിത്തന്നെ സുസംഗതയെ വിലക്കീട്ടുണ്ടായിരുന്നതറിഞ്ഞ സാഗരിക ദേവീവേഷത്തിൽ ഒളിച്ചോടിപ്പോന്നു സങ്കേതസ്ഥലത്തിനടുത്തുള്ള അശോകത്തിന്റെ ചുവട്ടിൽവെച്ചു തൂങ്ങിമരിക്കാനൊരുങ്ങവെ, അതുകണ്ടുചെന്ന രാജാവു് അവളെ വാസവദത്തയാണെന്നോൎത്തു തടയുകയും പിന്നീടു സാഗരികയാണെന്നറിഞ്ഞു സമാധാനിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുമ്പോൾ, ഇതെല്ലാം മറഞ്ഞുനിന്നുകണ്ടുകൊണ്ടിരുന്ന വാസവദത്ത അടുത്തുചെന്നു വിദൂഷകനേയും സാഗരികയേയും ബന്ധനസ്ഥരാക്കിക്കൊണ്ടുപോകുന്നു. ഉടനെ രാജാവും ദേവിയെ സമാധാനിപ്പിക്കാൻ കോവിലകത്തേയ്ക്കു തിരിയ്ക്കുന്നു.

നാലാമങ്കം. പ്രസന്നയായ രാജ്ഞി വിദൂഷകനെ ബന്ധനത്തിൽനിന്നു വിട്ടുവിച്ചുവെങ്കിലും സാഗരികയെ എവിടേയോ ഒളിപ്പിച്ചിരിക്കയാൽ രാജാവു് ഇതറിഞ്ഞു വിഷാദിക്കവെ, വിജയവൎമ്മാവെത്തി കോസലം കീഴടക്കിയ സന്തോഷവൎത്തമാനം അദ്ദേഹത്തെ അറിയിക്കുന്നു. ഇതിനിടയ്ക്കു വാസവദത്ത അദ്ദേഹത്തെ വിനോദിപ്പിക്കാൻ ഒരൈന്ദ്രജാലികനെ അയച്ചുകൊടുക്കയും പിന്നീടു

ഭർത്താവിനോടൊന്നിച്ചു ജാലവിദ്യ കണ്ടുകൊണ്ടിരിക്കു മ്പോൾ അവിടെ വന്നെത്തിയ ബാഭ്രവ്യവസുഭൂതിമാരിൽ നിന്നു രത്നാവലിയുടെ അപമൃത്യുവൃത്താന്തംകേട്ടു വ്യസ നിക്കയും ചെയ്യുന്നു. ഉടൻതന്നെ അന്തഃപുരത്തിൽ ഒരു അഗ്നിബാധയുണ്ടാവുകയാൽ വാസവദത്തയുടെ ആവശ്യ പ്രകാരം രാജാവു ബന്ധനസ്ഥയായ സാഗരികയെ ആ തീയിൽനിന്നു രക്ഷിക്കയും, ഐന്ദ്രജാലികനിർമ്മിതമായ ആ കെട്ടതിനുശേഷം സാഗരികതന്നെയാണു രത്നാ വലി എന്നറിഞ്ഞ രാജ്ഞി അവളെ സസന്തോഷം രാജാ വിനു കൊടുക്കുകയുംചെയ്യുന്നു.

ഇപ്രകാരം ഈ നാടികയിലെ സംഭവങ്ങളെല്ലാം കല്പിതമായി കാണാവുന്നതാണ്. ഇനി മൂലത്തിലെ മഗധരാജപുത്രിയായ പത്മാവതിയുടെ സ്ഥാനത്താണു രത്നാവലിയെ എടുത്തിട്ടുള്ളതെങ്കിലും, അവൾക്കു സിംഹ ളേശപുത്രീത്വംകൂടി കൊടുക്കുകയാലാണു ശ്രീഹർഷന് അവളെ നിഷ്പ്രയാസം ആഴിയിൽ മുക്കുവാനും തന്നി മിത്തം കഥാഗതിയെ വേണ്ടമട്ടിലെല്ലാം തിരിപ്പാനും കഴിഞ്ഞിട്ടുള്ളതു്. മൂലത്തിലുള്ള ലാവാണകാഗ്നികാണ്ഡ ത്തിന്റെ ഫലം ഇവിടെ വിവക്ഷിച്ചിരിക്കുന്നതും മറെറാരു മട്ടിലാണ്. ആകയാൽ ഇതിലെ വസ്തു കല്പിതമെന്ന ഇനത്തിലാണ് ഉൾപ്പെടുന്നതു്.

## സന്ധ്യാദിലക്ഷണപൂർത്തി

**ദശരൂപകം തുടങ്ങിയുള്ള ഗ്രന്ഥങ്ങളിൽ സാമാന്യ ലക്ഷണങ്ങൾക്കെല്ലാം ലക്ഷ്യങ്ങളേകത്തക്ക ഒരു വിശിഷ്ട**

കൃതിയാണു രത്നാവലിയെന്നതു സുപ്രസിദ്ധമാണല്ലോ. അഞ്ചു നാന്ദീശ്ലോകങ്ങൾകൊണ്ടു കന്ദർപ്പപൂജയിൽ സാഗരികയുടെ പുഷ്പാഞ്ജലിപ്രദാനം, കാന്തസാമ്മുഖ്യത്തിൽ അവൾക്കുണ്ടായ സാധ്വസം, വാസവദത്താകൃതമായ നായകനിർഭത്സനം, ഐന്ദ്രജാലികകൃതമായ അഗ്നിബാധ, ആശിസ്സ് എന്നീമൂന്നയ്ക്കു നാലങ്കങ്ങളുള്ളവയിൽ ഓരോന്നിൻേറയും ഭരതവാക്യത്തിൻേറയും അർത്ഥത്തെ സൂചിപ്പിച്ചു—ശ്രീകണ്ഠൻ ഇത്യാദിശ്ലോകത്താൽ കവ്യാദിപ്രശംസാരൂപമായ പ്രരോചനയും ദ്വീപാന്തരമിത്യാദിയാൽ ബീജസൂചനാപൂർവ്വം പ്രസ്താവനാഭേദമായ കഥോദ്ഘാതവും നിറവേററി—"അതങ്ങിനെതന്നെ. ശങ്കിക്കയേ വേണ്ട" എന്നുതുടങ്ങി പ്രഥമാങ്കാവസാനംവരെയുള്ള ഭാഗത്താൽ മുഖവും, ദ്വിതീയാങ്കത്തിൽ പ്രതിമുഖവും, തൃതീയാങ്കത്തിൽ ഗർഭവും, ചതുർത്ഥാങ്കത്തിൽ അഗ്നിബാധയ്ക്കുശേഷം "ബാഭ്രവ്യ, ഈ കന്യക ആ രാജപുത്രിയെപ്പോലെ ഇരിക്കുന്നുവല്ലോ" എന്ന വസുഭൂതിവചനംവരെയുള്ള ഭാഗത്താൽ വിമർശവും, ശേഷമുള്ള അംശത്താൽ നിർവ്വഹണവുമെന്നിങ്ങിനെ അഞ്ചു സന്ധികളെ ആവശ്യമുള്ളിടത്തോളം അംഗങ്ങളോടും സൂച്യസൂചനാഭേദങ്ങളോടുംകൂടി ഉപയോഗിച്ചു—ഭരതവാക്യത്താൽ ഗ്രന്ഥസമാപ്തിവരുത്തുന്ന ശ്രീഹർഷൻ ലക്ഷണത്തിൽ യാതൊരുകോട്ടവും വരുത്തീട്ടില്ല.

എന്നാൽ ഭാവപ്രകാശികയിൽ "ചത്വാരഃ സന്ധയോ ലോപോദ്വമർശസ്യ ഭവിഷ്യതി" എന്നു നാടികാ

ലക്ഷണമായി പറഞ്ഞിരിക്കെ, എങ്ങിനെയാണ് ഇവിടെ വിമൎശസന്ധിയുമുള്ളതായി വിവരിച്ചതു് എന്നൊരു ചോദ്യമുണ്ടാകാം. പക്ഷേ, സാഹിത്യദൎപ്പണകാരൻ ഈ ഘട്ടത്തിൽ "സ്വല്പവിമൎശാഃ സന്ധയഃ" എന്നും രുചിര വ്യാഖ്യാനത്തിൽ ഇതിനെ "പ്രായേണ വിമൎശരഹിതാഃ, സത്യാവശ്യകേ കിഞ്ചിദവിമൎശേനാപി സഹിതാ ഇതി ഭാവഃ" എന്നു വിവരിച്ചും കാണുന്നുണ്ടു്. ആകയാൽ വിമൎശം വേണമെന്നില്ലെന്നും വേണ്ടിവരുന്നതായാൽതന്നെ ചുരുക്കിയേ ഉപയോഗിക്കാവൂ എന്നും തെളിയുന്നതുകൊണ്ടു മേൽപറഞ്ഞ ചോദ്യത്തിന്നു് അവകാശവും ഇല്ലാതായിത്തീരുന്നു.

## സാമുദായികാചാരാദികൾ

വസന്തോത്സവം കൊണ്ടാടുക, അതിന്നു സാമന്തന്മാരും തലസ്ഥാനത്തു് ഒത്തുകൂടുക, ഈ സന്ദൎഭത്തിൽ നാടകം അഭിനയിക്കുക, സിദ്ധാദേശത്തിൽ യൌഗന്ധരായണനെപ്പോലുള്ളവൎക്കും വിശ്വാസമുളവാവുക, ഇന്ത്യയ്ക്കും സിംഹളത്തിന്നും തമ്മിൽ കച്ചവടം നടന്നുകൊണ്ടിരിക്ക, ഈ രണ്ടു രാജ്യത്തിലേയും രാജാക്കന്മാൎക്കു പരസ്പരം വിവാഹാദിബന്ധമുണ്ടായിരിക്കുക, കാമപൂജ നടത്തുക, ചൈകിത്താനെ പേടിക്കുക, സാഗരികതുടങ്ങിയുള്ള വിദഗ്ദ്ധമാൎക്കെന്നല്ല സുസംഗതയെപ്പോലുള്ള പരിജനത്തിന്നും ചിത്രം എഴുതുന്നതിൽ മിടുക്കുണ്ടാവുക, ജാലവിദ്യ പ്രചാരത്തിലിരിക്കുക എന്നിങ്ങിനെ ഏഴാംനൂററാ

ണ്ടിൽ സാമുദായികവും മററുമായി ഭാരതഭൂമിയിൽ പലആചാരങ്ങളും സ്ഥിതികളും നിലനിന്നിരുന്നതായി രത്നാവലിയിൽനിന്നു നമുക്കറിയാവുന്നതാണു്.

## കാലം

ഒന്നാമങ്കത്തിലെ കഥ മദനോത്സവം കൊണ്ടാടുന്ന ഒരു ദിവസം ഉച്ചതിരിഞ്ഞു അഞ്ചോ ആറോ നാഴിക പകലുള്ളപ്പോൾ ആരംഭിച്ചു സന്ധ്യയോടുകൂടി അവസാനിക്കുന്നു. സൂത്രധാരൻ "വസന്തോത്സവത്തിനു നാനാദിക്കുകളിൽനിന്നു്" എന്നും രാജാവു "മോടിക്കെത്തിയ മാസമോ മധു (i-10)" എന്നും ചേടികൾ "ആനമൊന്നാമതായ് മാധവമാം മാസം (i-16)" എന്നും പറഞ്ഞിരിക്കയാൽ പ്രസ്തുതസംഭവം നടക്കുന്നതു വസന്തകാലത്താണെന്നും, രാജാവു സൂര്യാസ്തമയത്തോടുകൂടി "ഹൃദയത്തിൽ.........വദിപ്പൂ! (i-25)"എന്നിങ്ങിനെ ചന്ദ്രോദയവും വർണ്ണിച്ചിരിക്കയാൽ അന്നു വെളുത്തവാവായിരുന്നുവെന്നും വിശദമാകുന്നുണ്ടു്.

രണ്ടാമങ്കത്തിലെകഥ നടക്കുന്നതെന്നാണെന്നു നിശ്ചയിപ്പാൻ വഴിയില്ലെങ്കിലും, ഒന്നാമങ്കത്തിലേതു കഴിഞ്ഞു പിറേറന്നാളായിരിക്കണമെന്നു ഊഹിക്കാവുന്നതാണു്. സാഗരിക ഒന്നാമങ്കത്തിൽ ശാരികയെ സുസംഗതയുടെ കൈയിലേല്പിച്ചുകൊടുത്താണു മന്മഥപൂജാസ്ഥലത്തേക്കു പോയിരുന്നതു്. രണ്ടാമങ്കത്തിന്റെ ആദിയിൽ ആ കിളിയെ തിരിച്ചേല്പിക്കാൻ സുസംഗത സാഗരികയെ തേടിനടക്കയും ചെയ്യുന്നുണ്ടു്. അതു് അടുത്ത നാളിൽ

ആയിരിക്കണം. സാഗരിക ചിത്രം എഴുതുവാനുള്ള ഉപകരണങ്ങളോടുകൂടി കദളീഗൃഹത്തിലേക്കു പോകുന്നതു് അവളുടെ അന്നത്തെ പണിയെല്ലാം കഴിഞ്ഞു് ഉച്ചതിരിഞ്ഞിട്ടുമാകാം. പിന്നീടുള്ള സംഭവങ്ങളെല്ലാം തുടൻതുടനെ നടക്കുന്നവയാണ്. രാജാവു ഖണ്ഡദാസനിൽനിന്നു ദോഹദവിദ്യ പഠിച്ചു അതുപയോഗപ്പെടുത്തിയതു് അന്നേദിവസമാണെന്നു നിപുണികയുടെ വാക്കിൽനിന്നു തെളിയുന്നുണ്ടു്. അതു കാലത്തുതന്നെ നടന്നിട്ടുമുണ്ടായിരിക്കണം. അങ്കാവസാനത്തിൽ സന്ധ്യാദിവർണ്ണനയൊന്നും കാണാത്തതുകൊണ്ടു ദ്വിതീയാങ്കസംഭവം അസ്തമയത്തിനുമുമ്പുതന്നെ അവസാനിച്ചിരിക്കാം.

മൂന്നാമങ്കത്തിന്റെ ആദിയിലുള്ള പ്രവേശകത്തിൽ കാഞ്ചനമാല "അവളെക്കൊണ്ടുതന്നെ തമ്പുരാട്ടിയുടെ വേഷം കെട്ടിയ സാഗരികയോടുകൂടി കാഞ്ചനമാലയുടെ ഉടുപ്പണിഞ്ഞ ഞാൻ ഇന്നു സന്ധ്യയ്ക്കുശേഷം ഇവിടെ വരാം" എന്ന സുസംഗതാവചനത്തെ മദനികയോടു പറഞ്ഞിരിക്കയാൽ തൃതീയാങ്കസംഭവം തുടങ്ങുന്നതു് ഒരു ദിവസം സന്ധ്യയ്ക്കാണെന്നു വ്യക്തമാകുന്നുണ്ടു്. അതു രണ്ടാമങ്കത്തിലേതു നടന്നതിനുശേഷം ഒന്നോ രണ്ടോ നാൾ കഴിഞ്ഞിട്ടായിരിക്കണം സംഭവിക്കുന്നതു്. "സുസംഗതേ, തോഴരുടെ വല്ലായ്മക്കു സാഗരികാനുരാഗമല്ലാതെ മറെറാരു കാരണവുമില്ല" എന്നു വസന്തകൻ സുസംഗതയോടും "ശിലായ്മയിലിരിക്കുന്ന തമ്പുരാനു് ആശ്വാസമുണ്ടോ എന്നറിവാൻ പോയ നിന്നെക്കാണായ്കയാൽ മാഴ്കിക്കൊണ്ടാണു തമ്പുരാട്ടി എന്നെക്കല്പിച്ചയച്ചതു"

എന്നു മദനിക കാഞ്ചനമാലയോടും പറയുന്നുണ്ടു്. ഇതി നെല്ലാംകൂടി ഒന്നോരണ്ടോ ദിവസത്തെഇട വേണ്ടതായി വരാം. എന്നുതന്നെയല്ല, "നിജശോഭവെന്ന .....അട രോത്തുകൊണ്ടുതാൻ (iii 13)" എന്നിങ്ങിനെ വർണ്ണിത മായചന്ദ്രോദയത്തിനുമുമ്പു, പരമ്പരയായുള്ള അനവധി ആൾമാറാട്ടത്തിനും തെററിദ്ധാരണകൾക്കും ഇടയേകി ക്കൊണ്ടു പ്രസ്തുതസംഭവങ്ങളെ അത്ര സരസമാക്കിത്തീ ൎക്കുവാൻ സഹായിച്ച ആ ക്രൂരിരുട്ടും ആറോഎട്ടോനാഴിക നേരത്തേക്കുണ്ടായിരുന്നതായി വിചാരിക്കാവുന്നതിനാൽ അന്നു തൃതീയയോ ചതുൎത്ഥിയോ ആയിരിപ്പാനേ വഴിയു മുള്ളു. ചന്ദ്രോദയത്തിനുശേഷം നടക്കുന്ന കഥാഭാഗ ത്തിനു സുമാറു് ഒരുമണിക്കൂറിടയും വേണ്ടതായിവരാം. ആകയാൽ തൃതീയാങ്കസംഭവം ദ്വിതീയാങ്കത്തിലേതു നടന്നതിനുപിമ്പു് ഒന്നോരണ്ടോനാൾ കഴിഞ്ഞതിനു ശേഷം ഒരുദിവസം സന്ധ്യയ്ക്കു തുടങ്ങി എട്ടോ പത്തോ നാഴിക രാവുചെല്ലുമ്പോൾ അവസാനിക്കുന്നു വെന്നാണല്ലോ വന്നുകൂടുന്നതു്.

നാലാമങ്കത്തിലെ കഥ നടക്കുന്നതു് ഇന്നപ്പോഴാ ണെന്നു് ഒരിടത്തുനിന്നും തെളിയുന്നില്ല. എന്നാൽ മറഞ്ഞുനിന്നു തരംനോക്കിക്കൊണ്ടു തന്ത്രം പ്രയോഗി ച്ചിരുന്ന യൌഗന്ധരായണനു കാൎയ്യശേഷം പിന്നെയും നീട്ടിവെക്കേണ്ട ആവശ്യമില്ലായ്കയാൽ മൂന്നാമങ്കത്തിലേതു കഴിഞ്ഞു പിറേറന്നാൾതന്നെ നാലാമങ്കത്തിലേതും നടത്തിച്ചുവെന്നു് ഊഹിക്കാവുന്നതാണു്. വാസവദത്ത സാഗരികയെ ഉജ്ജയിനിയിലേക്കു് അയക്കയാണെന്നു

മുൻക്കുട്ടിപ്പറഞ്ഞുപരസ്യപ്പെട്ടുത്തീട്ടു ഗൂഢസ്ഥലത്തേക്കു മാററിയതു തലേന്നാം അദ്ധരാത്രിയിലും, ശല്യകാരണം നീക്കുകയാൽ വിദൂഷകനെ ബന്ധനത്തിൽനിന്നു വിട്ടവിച്ചതു് അന്നുകാലത്തും ആയിരിക്കണം.

ഇപ്രകാരം രത്നാവലിയിലെ സംഭവങ്ങൾ സമഗ്രമായി നടക്കുന്നതു നാലോ അഞ്ചോ നാളുകൾ കൊണ്ടാണെന്നു വിചാരിക്കാവുന്നതാണു്.

## ദേശം

വത്സരാജ്യത്തിൻെറ തലസ്ഥാനമായ കൌശാംബിയിലുള്ള രാജധാനിയിലും അതിനോട്ടുചേൎന്നുള്ള ഉദ്യാനങ്ങളിലുംവെച്ചാണു് ഈ നാടികയിലെ സംഭവങ്ങളെല്ലാം നടക്കുന്നതു്. പുരൂരവസ്സിൽനിന്നു പത്താംതലമുറയായ കുശാംബനാൽ പ്രതിഷ്ഠിക്കപ്പെട്ടതുകൊണ്ടാണു് ഇതിനു കൌശാംബിയെന്നു പേരുണ്ടായതു്. യമുനാതീരത്തു, പ്രയാഗയിൽനിന്നു് ഏകദേശം മുപ്പതു നാഴിക മേൽഭാഗത്തായി, പണ്ടു വിശ്വവിശ്രുതമായിക്കിടന്നിരുന്ന ഈ പട്ടണം ഇപ്പോൾ ഒരു കുഗ്രാമം ആയിട്ടാണു തീൎന്നിരിക്കുന്നതു്.

നാലാമങ്കത്തിൽ രുമണ്വാനാൽ ജിതമായെന്നു പറയപ്പെട്ടതു ദക്ഷിണകോസലമാണു്. കോസലാധിപൻ "വിന്ധ്യാദ്രി വിട്ടായതിൻ നേരൊത്തുള്ള ഗജേന്ദ്രഘോരഘടയാൽ ദിക്കും മറച്ചു്" എത്തുകയാണല്ലോ ചെയ്തിരിക്കുന്നതു്. ജഗൽപ്രസിദ്ധന്മാരായ സൂൎയ്യവംശഭൂപാലന്മാർ ഭരിച്ചുപോന്നതു മേൽപറഞ്ഞതിൽനിന്നു ഭിന്നമായ ഉത്തരകോസലവും ആകുന്നു.

സിംഹളം ഇപ്പോഴത്തെ സിലോൺ ആകുന്നു എന്നും, അതിനടുത്തുള്ള മറെറാരു ദ്വീപമാകുന്നു എന്നും രണ്ടു പക്ഷങ്ങളുണ്ടു്.

ലാവാണകം മഗധയ്ക്കടുത്തുള്ള ഒരു കുഗ്രാമമാണു്. അവന്തി നമ്മദയ്ക്കുവടക്കായിക്കിടക്കുന്ന ഒരുരാജ്യമാണു്. ഇതിന്റെ തലസ്ഥാനമായിരുന്നു ശിപ്രയുടെ തീരത്തു കേളികേട്ടുനിലനിന്നിരുന്ന ഉജ്ജയിനി.

## പാത്രങ്ങൾ

**നായകൻ.** വത്സരാജ്യത്തിലെ രാജാവും,

വിനീതൻ മധുരൻ ത്യാഗി
ദക്ഷൻ പ്രിയമ്വദൻ ഗുണവാൻ
രക്തലോകൻ വാഗ്മി ശുചി
രൂഢവംശൻ സ്ഥിരൻ യുവാ
ബുദ്ധ്യുത്സാഹസ്മൃതിപ്രജ്ഞാ-
കലാമാനസമന്വിതൻ
ശൂരൻ ദൃഢൻ നൽതേജസ്വി
ശാസ്ത്രചക്ഷുസ്സു ധാമ്മികൻ

എന്നിങ്ങിനെ ദശരൂപകത്തിൽ പരിഗണിതമായ നായകസാമാന്യഗുണങ്ങളിൽ മിക്കതുമുള്ളവനും,

ചിന്തയറേറാൻ കലാസക്തൻ
സൌമ്യശീലൻ സുഖാന്വിതൻ
സ്ത്രീജിതൻ ധീരലളിത-
നേതാവായുള്ള പാത്രമാം

എന്നിങ്ങിനെ നാടികാനേതാവായ ധീരലളിതൻ പ്രത്യേകിച്ചുണ്ടായിരിക്കേണ്ട ഗുണങ്ങൾക്കെല്ലാം വിളനിലവുമായ ഉദയനനാകുന്നു പ്രസ്തുതകൃതിയിലെ നായകൻ. ശത്രുക്കളെ വെന്നു, രാജ്യഭാരം തുടങ്ങിയുള്ള ഗൌരവമേറിയ കാര്യമെല്ലാം സചിവാളിയെ ഏല്പിച്ചു, നിശ്ചിന്തതയ്ക്കും ക്ഷേമയുക്തരായ പ്രജകളുടെ പ്രീതിക്കും പാത്രമായിരിക്കെ, വസന്താരംഭത്തിൽ വിചിത്രാലങ്കാരഭൂഷിതനായി നർമ്മസചിവനോടൊന്നിച്ച് ഉത്സവാഘോഷത്തിലും ഉദ്യാനദർശനാദിയിലും അത്യാസക്തനായി, വാസവദത്തയിൽ ലയിച്ച മനസ്സോടെ അന്തഃപുരസുഖം പരിപൂർണ്ണമായനുഭവിക്കുന്ന നിലയിൽ ചിത്രീകൃതനായാണ് അദ്ദേഹം കഥാരംഭത്തിൽതന്നെ നമ്മുടെ മുമ്പിൽ പ്രത്യക്ഷീഭവിക്കുന്നതു്.

"ദേവ, നിസ്സാരസംഗതിക്കായി ഭവാൻ ഭരതകുലം അറുതിപ്പെടുത്തുന്നുവല്ലോ" എന്ന ബാഭ്രവ്യവചനത്താൽ അറിയാവുന്നവിധം ശുദ്ധവംശതയും, "ലോകാഹ്ലാദിനി വത്സരാജകഥ!" എന്നു സൂത്രധാരനെക്കൊണ്ടും "സമസ്തഹൃത്തിലാവാസം" എന്നു യൌഗന്ധരായണനെക്കൊണ്ടും പ്രശംസിപ്പിക്കുമാറു ലോകരഞ്ജകത്വവും, സാഗരികയെക്കൊണ്ടു കണ്ടമാത്രയിൽതന്നെ അനംഗനാണെന്നു തെററിദ്ധരിപ്പിക്കത്തക്ക രൂപഗുണവും, ശത്രുവായിരുന്നാലും പോരിൽ പൌരുഷംകാട്ടിമരിച്ച കോസലേശനെ പുകഴ്ത്തുമാറു വിശാലഹൃദയത്വവും ഉള്ളവനാകുന്നു ഉദയനൻ.

രത്നാവലിയിലെ കഥ രാജ്യഭരണസംബന്ധമായ ഒന്നല്ലായ്കയാൽ ഇതിൽ നായകന്റെ തന്ത്രനൈപുണ്യത്തെപ്പററി അധികമൊന്നും പ്രതിപാദിച്ചുകാണ്മാൻ വഴിയില്ല. എങ്കിലും "നാടോ നിർജ്ജിതശത്രു, തൽഭരണമോ സന്മന്ത്രിയാൽ, ക്ഷേമമോ കേടററുള്ള ജനത്തിൽ" എന്ന അവസ്ഥകൾ വർണ്ണിക്കപ്പെട്ടിരിക്കയാലും, "അദ്ദേഹം എങ്ങിനെയാണ് എന്നെഅറിയിക്കാതെ ഇതുചെയ്തതു്?" എന്നു യൌഗന്ധരായണനെ ഉദ്ദേശിച്ചു താൻ ചെയ്യുന്ന ആത്മഗതത്താൽ മന്ത്രിക്കും തന്റെ സമ്മതംകൂടാതെ ഒന്നിലും പ്രവേശിച്ചുകൂടാ എന്നായിരുന്നു തന്റെ ഏർപ്പാടെന്നു വന്നുകൂടുന്നതിനാലും, "പിന്നെയും രാജശ്രീയോതാവിട്ടുനന്ത്രസ്വേച്ഛപോൽ ചെയ്കമൂലം" എന്നിടത്തു ലളിതനായകനു് ഒരു വിധത്തിലും അനിഷ്ടമാകാത്ത ഒരു കാര്യത്തിൽപോലും സ്വേച്ഛാചാരിയായിറങ്ങുന്ന മന്ത്രി സ്വാമിഭീതനായി കാണപ്പെടുകയാലും ഉദയനൻ ഭരണ വിഷയത്തിലും യോഗ്യനായിരുന്നുവെന്നു തെളിയുന്നുണ്ടു്.

ഉദയനന്റെ സ്വഭാവത്തിൽ ഏററവും മുന്തി നില്ക്കുന്നതു സ്ത്രീജിതത്വമാണു്. "മദനികേ, കല്പിക്കുന്നു എന്നുതന്നെയാണു് എനിക്കധികമിഷ്ടമായതു്, ഈ മദനോത്സവത്തിൽ വിശേഷിച്ചും!" എന്നിങ്ങിനെ ദേവീകൈങ്കര്യമാണു താൻ പൂമാലപോലെ ശിരസ്സിൽ അണിഞ്ഞിരുന്നതു്. കന്ദർപ്പപൂജകാണ്മാൻ ദേവിയുടെ ക്ഷണം എത്തിയപ്പോൾ താൻ അതു് ഒരുത്സവത്തിന്റെ ഇടയ്ക്കുണ്ടായ മറെറാരുത്സവമായാണു ഗണിക്കുന്നതു്. "പ്രേമത്താൽ........ഫലംസഹ്യമോ? (III-16)"

ഇത്യാദിസന്ദർഭങ്ങളിൽ തനിക്കു വാസവദത്തയിലുള്ള സ്നേഹത്തിൻെറ മാററ് ഇത്രയാണെന്നു താൻ ഉരച്ചു കാട്ടിത്തരുന്നുണ്ട്. എന്നാൽ വത്സേശ്വരൻ ബഹുകളത്രവാനാണെന്ന വാസ്തവവും ഈ ഘട്ടത്തിൽ സ്മരണീയമാണ്.

"സങ്കേതത്തിൽ......മയക്കുന്നു മാം! (III-10)" എന്നിടത്തു സാഗരികാഭിലാഷത്തിനുമുമ്പുതന്നെ താൻ അഭിസാരികാരതിരസികനായിരുന്നുവെന്നും "പെട്ടെന്നു ........ധ്രുവം. (II-4)" എന്നിടത്തു പത്നിയുടെ അന്യാസംഗമമറിഞ്ഞു ചൊടിച്ച പത്നിയുടെ അവസ്ഥാവിശേഷം കണ്ടുകണ്ടു നല്ലതഴക്കം വന്നിട്ടുള്ളവനാണു താൻ എന്നും അദ്ദേഹം തെളിയിക്കുന്നുണ്ട്. അങ്ങിനെ ഇരിക്കെ, ത്രൈലോക്യസുന്ദരിയായ സാഗരികയെക്കണ്ടു് അദ്ദേഹം ഭ്രമിച്ചതിൽ ഒരു അത്ഭുതവുമില്ല. അദ്ദേഹത്തിന് ഈ മുഗ്ദ്ധയിൽ മുളച്ചുവളന്ന അനുരാഗവും, ഇതറിഞ്ഞു പലവിധത്തിലും ഇതിനു മുടക്കമുണ്ടാക്കുവാൻ തുനിഞ്ഞുകൊണ്ടിരുന്ന പ്രഥമപത്നിയുടെ ആഭിജാത്യത്തിലുണ്ടായിരുന്ന അത്യാദരവും "വീപ്പാൽ......... നിന്നിലും!! (III-19)" എന്നിങ്ങിനെ തുല്യബലങ്ങളായി പൊരുതുവെങ്കിലും ഒടുവിൽ രണ്ടാമത്തതുതന്നെയാണ് ആദ്യത്തേതിനു കീഴടങ്ങേണ്ടതായി തീരുന്നതു്.

ഒരുവനു തൻെറ സ്നേഹബഹുമാനാദികൾക്കു പാത്രീഭൂതയായിത്തീൻ ഒരു പത്നിയുള്ളപ്പോൾ മററൊരുവളിലും സ്നേഹമുളവാവുക, ആദ്യത്തേവളുണ്ടാക്കുന്ന

തടസ്സങ്ങളെക്കൊണ്ടു രണ്ടാമത്തേവളെ സ്വീകരിപ്പാൻ തരമില്ലാതാവുക, പൂർവ്വപത്നിയുടെ ആനുകൂല്യത്താൽ മാത്രമേ നവാനുരാഗിണിയെ പ്രാപിപ്പാൻ നിവൃത്തിയുള്ളു എന്നിരിക്കയാൽ ജ്യേഷ്ഠയെ സാമാദ്യുപായങ്ങളെക്കൊണ്ടു വശത്താക്കി ഇഷ്ടം നിറവേററുക, എന്നു തുടങ്ങിയുള്ള ദശാവിശേഷങ്ങളിൽ ബഹുകളത്രവാനുണ്ടാകാവുന്ന കുഴപ്പങ്ങളും വികാരഭേദങ്ങളും ആകുന്നു വത്സരാജനിൽ ചിത്രീകൃതമായി കാണപ്പെടുന്നതു്.

**വിദൂഷകൻ.** കുസുമവസന്താദിനാമവാനും, കർമ്മം വപുസ്സ വേഷം ഭാഷ എന്നിവയാൽ ഹാസ്യം ഉളവാക്കുന്നവനും, കലഹരതിയും, നായകന്റെ നർമ്മസചിവനും ഭക്ഷണപ്രിയനുമായ ബ്രാഹ്മണനാകുന്നു വിദൂഷകൻ.

"സദാ നർമ്മത്തിനോ താങ്കൾ (i-10)" എന്നിങ്ങിനെ രാജാവു തന്നെ സർവ്വോപരിയായ് ഗണിക്കയാൽ "ഈ മഹോത്സവം താങ്കളുടേതും മദനന്റേതുമല്ല, ബ്രാഹ്മണനായ എന്റേതാകുന്നു" എന്നു പറയത്തക്ക ഒരു വിടുവായനും, സാഗരികയെക്കൊണ്ടു പ്രഥമദർശനത്തിൽ കുരങ്ങാണെന്നു തെററിദ്ധരിപ്പിക്കുമാറു വിരൂപിയും, ചേടികളുടെ ഇടയ്ക്കു ചെന്നു നൃത്തംചെയ്യാനിച്ഛിക്കുന്ന ഒരു വങ്കപ്രഭുവും, "പാടുവാനുള്ളതോ! എന്നാൽ ഇതുകൊണ്ടു് എനിക്കെന്തുവേണം?" എന്നിങ്ങിനെ സംഗീതത്തെ അവഗണിക്കത്തക്ക അരസികനും, "അടിമയാണിവൾ........മാറ്റവും" എന്ന ശ്ലോകത്തെ

ളുകളായി ഗണിക്കുമാറു വേദാനഭിജ്ഞന്മാരാകുന്നു രത്നാവലിയിലെ വിദൂഷകനായ വസന്തകൻ.

നായികാനായകന്മാരുടെ പരസ്പരാനുരാഗത്തിനു ക്രമോൽക്കർഷമുണ്ടാകുവാൻ വേണ്ട സഹായംചെയ്യുകയാണു് ഒരു വിദൂഷകന്റെ മുഖ്യകൃത്യം. അതു വസന്തകൻ നല്ലപോലെ നിർവ്വഹിക്കയും ചെയ്യുന്നുണ്ടു്. മൂന്നാമങ്കത്തിൽ നായികാനായകന്മാർക്കു സങ്കേതസ്ഥലത്തുവെച്ചു് ഒരു കൂടിക്കാഴ്ച കഴിപ്പാനുള്ള കൌശലം അദ്ദേഹമാണു സുസംഗതയെക്കൊണ്ടു കണ്ടുപിടിപ്പിക്കുന്നതു്. ഇതിനെപ്പററിത്തന്നെയാണു കാഞ്ചനമാല "മന്ത്രീന്ദ്രനായ വസന്തക, നന്നായി വളരെനന്നായി! ഈ സന്ധിവിഗ്രഹവിഷയത്തിൽ അങ്ങുന്നു പ്രധാനമന്ത്രിയായ യൌഗന്ധരായണനെപ്പോലും താഴ്ത്തിവെച്ചാണല്ലോ പെരുമാറുന്നതു്" എന്നിങ്ങിനെ ഹാസ്യപ്രധാനമായി പുകഴ്ത്തുന്നതും. "തോഴരേ, താങ്കൾ കാണുന്നില്ലയോ? രാഗനിമഗ്നനായ സൂര്യഭഗവാൻ സന്ധ്യാദേവിയുടെ കുറിയനുസരിച്ചിട്ടെന്നപോലെ അസ്തശിഖരത്തിലുള്ള വനത്തിലേക്കു് ഇതാ ചെല്ലുന്നു" ഇത്യാദിസന്ദർഭങ്ങളിൽ ആദിത്യനെപ്പോലെ ഭവാനും സാഗരികാദത്തസങ്കേതനായി മാധവീലതാമണ്ഡപത്തിലേക്കു പുറപ്പെട്ടാലും എന്നുതുടങ്ങിയുള്ള സൂചനകളാൽ രാജാവിനേയും—"സാഗരികേ, തേൻമൊഴി തൂകിയാലും. കോപിഷ്ഠയായ ദേവി മുള്ളുവാക്കുകൊണ്ടു മുറിപ്പെടുത്തിയ സുഹൃത്തിൻചെവിക്കു ഭവതിയുടെ മധുരാലാപം ഒരമൃതധാരയായി തീരട്ടെ" ഇത്യാദിപ്രോത്സാഹനത്താൽ സാഗരികയേയും പരസ്പരോന്മുഖ

രാക്കുന്നതിൽനിന്നു വസന്തകന്നു് ഈ വിഷയത്തിലുള്ള സാമൎത്ഥ്യമിത്രയാണെന്നു നമുക്കൂഹിക്കാവുന്നതാണു്.

"ഞാൻ ഉദ്ദേശിച്ചതുപോലെ താങ്കളെത്തന്നെയാണ്ഇതിൽ എഴുതിയിരിക്കുന്നതു്. ഇന്നു മററാരാണു കാമസമാനരൂപനായുള്ളതു?" "തോഴരേ, ഇപ്രകാരമുള്ളവൾ ഇത്തരത്തിലെങ്കിലും താങ്കളോട്ടുകൂടി ചേരാം എന്നുമോഹിച്ചെഴുതിയ സചിത്രരൂപത്തിൽ നോക്കുവാനും തോന്നാത്തവിധം താങ്കൾക്കെന്താണു തന്നിൽ ഇത്ര അനാസ്ഥ?" ഇത്യാദിസന്ദർഭങ്ങളിൽ തനിക്കു് ഉദയനനിൽ എത്രമാത്രം ഭക്തിസ്നേഹബഹുമാനാദിയുണ്ടെന്നു വിദൂഷകൻ വിശദമാക്കുന്നുണ്ടു്. രാജാവിനെ സഹായിപ്പാൻ "ദേവി, ഞങ്ങൾ ഇത്തരത്തിലുള്ള ഒരു സുന്ദരിയെ ഇതേവരെയും കണ്ടിട്ടില്ലെന്നു ഞാൻ പൂണുനൂൽപിടിച്ചു സത്യംചെയ്യുന്നു" എന്നിങ്ങിനെ നുണപറയേണ്ടതായി വന്നാൽ അതിന്നും ഈ ബ്രാഹ്മണൻ തയ്യാറാണു്. "എടി പച്ചപ്പുരമാൎഗ്ഗിനി, ഈ വിദ്വാൻ വസന്തകനാണു്. നീയുണ്ടോ ഇദ്ദേഹത്തിൻെറ വക്രോക്തിവൈഭവം അറിഞ്ഞിരിക്കുന്നു?" എന്നു വാസവദത്ത കാഞ്ചനമാലയോട്ടു് അപവാരിതമായി പറയുന്നതിൽനിന്നു വസന്തകൻെറ ഇത്തരത്തിലുള്ള അസത്യകഥനം സുപ്രസിദ്ധമാണെന്നും തെളിയുന്നുണ്ടു്. ഈ മിത്രസ്നേഹം അദ്ദേഹത്തെ "ദേവി, എന്തൊരാൾക്കും സചിത്രരൂപമെഴുതുവാൻ ഞെരുക്കമാണെന്നു ഞാൻ അഭിപ്രായപ്പെട്ടപ്പോൾ, ഈ കോമളകലയിൽ തനിക്കുള്ള മിടുക്കു കാട്ടാനാണു തോഴർ ഇങ്ങിനെ ചെയ്തതു്" ഇത്യാദി

സന്ദർഭങ്ങളിൽ പ്രത്യുൽപന്നമതിയാക്കിത്തീക്കവാനും ഉതകുന്നുണ്ട്.

ആഴംകുറഞ്ഞ ഉള്ളുള്ളവനാകയാൽ വിദൂഷകനുണ്ടാവുന്ന ഭാവഭേദങ്ങൾ സഹസോൽപന്നങ്ങളായാണ് അവഭാസിക്കുന്നതു്. ശാരികയുടെ ശബ്ദം കേട്ടമാത്രയിൽ അദ്ദേഹം ബകുളമരത്തിൽ ചെകിത്താന്റെ വാഴ്ചയുണ്ടെന്നു ഭയപ്പെടുന്നു. "തോഴരേ, ജയിച്ചതു നമ്മൾ തന്നെ" എന്നുപറഞ്ഞു വാസവദത്തയുടെ മുമ്പിൽവെച്ച് അവളിൽനിന്നു മറച്ചിട്ടുണ്ടായിരുന്ന ചിത്രപ്പലക താഴെ വീഴുമെന്നും ഓക്കാതെ കൈകളുയത്തിനൃത്തംചെയ്യുമാറു് അദ്ദേഹം പെട്ടെന്നു സന്തോഷഭരിതനായിത്തീരുന്നു. വിജയവമ്മാവു യുദ്ധവൃത്താന്തം പറയുവാനാരംഭിക്കെ, "എന്റെ ഉള്ളു പതറുന്നു, വേഗമാവട്ടെ" എന്നുഴറത്തക്കവണ്ണം വിദൂഷകൻ വേഗത്തിൽ പരിഭ്രമിക്കയും ചെയ്യുന്നുണ്ട്.

താൻ ഭോജനപ്രിയനാണെന്നതാണ് അദ്ദേഹത്തിനുള്ള മറെറാരുവിശേഷം. മഞ്ജരീഖണ്ഡമെന്നു കേട്ടമാത്രയ്ക്കു ഖണ്ഡശബ്ദത്തിന്റെ അസാധാരണാത്ഥമായശക്കരയിൽ മനസ്സെത്തുകയാൽ "ഈ ഖണ്ഡംകൊണ്ടു മോദകമുണ്ടാക്കാമോ" എന്നാണ് അദ്ദേഹം മദനികയോടു ചോദിക്കുന്നതു്. നാലാമങ്കത്തിൽ രാജാവിനാൽ പ്രസാദിതയായ വാസവദത്ത തന്നെ ഊട്ടിയപ്രകാരവും അദ്ദേഹം ഭംഗിയായി വിവരിക്കുന്നുണ്ട്.

ബ്രാഹ്മണചാപല്യവും വിദൂഷകനെ വിട്ടുപിരിയാറില്ല. അദ്ദേഹം ശബ്ദമുണ്ടാക്കിച്ചിരിച്ചു ശാരികയെ

പറപ്പിച്ചുകളയുന്നു. "രാഗം........വിഘ്നം! (II-18)" എന്നു രാജാവിനെക്കൊണ്ടു പറയിക്കമാറു് അദ്ദേഹം സാഗരികയെ അകററുന്നുണ്ടു്. ഇത്തൊദൃക്കത്തായ അദ്ദേഹത്തിൻെറ കക്ഷത്തിൽനിന്നു വീണ ചിത്രപ്പലക കണ്ടിട്ടാണു വാസവദത്ത രഹസ്യമറിയുന്നതു്. സുസംഗതാസഹിതയായ സാഗരികയാണെന്നോർത്തു കാഞ്ചനമാലാസഹിതയായ വാസവദത്തയെയാണു് അദ്ദേഹം സങ്കേതസ്ഥലത്തേക്കു കൊണ്ടുചെല്ലുന്നതും. എന്നാൽ വിദൂഷകൻെറ നോട്ടക്കുറവോടുകൂടിയുള്ള ഇത്തരംപ്രവൃത്തികളാണു കഥാഗതിയെ വേണ്ടവഴിക്കെല്ലാം കാര്യോന്മുഖമായി പ്രസരിപ്പിക്കുന്നതെന്നും നാം പ്രത്യേകമോർക്കേണ്ടതാണു്.

ഇപ്രകാരം ആകൃതി പ്രകൃതി പ്രവൃത്തി എന്നിവയെക്കൊണ്ടു രത്നാവലിയിലെ വിദൂഷകൻ ആലങ്കാരികസമയത്തിനു് ഏററവും യോജിച്ചവനായിട്ടുണ്ടെന്നു കാണാവുന്നതാണു്.

**നായിക.** സിംഹളേശനായ വിക്രമബാഹുവിൻെറ മകളും, സാഗരികാവസ്ഥയിൽ ദേവിയുടെ പരിചാരികയുമായ രത്നാവലിയാണു കഥാനായിക. ഉന്നതകുലത്തിൽ ജനിക്കുക, ചെറുപ്പത്തിൽ മാതാപിതാക്കന്മാരുടെ ലാളനയ്ക്കു പാത്രീഭവിക്കുക, യൌവനാരംഭത്തിൽ യോഗ്യനായ വരനു പ്രതിശ്രുതയാക, ദൈവദുർവ്വിപാകത്താൽനേരിട്ട ജീവാപായത്തിൽനിന്നു രക്ഷപ്പെട്ടാലും വിദേശത്തുചെന്നു പലസങ്കടങ്ങളും അനുഭവിച്ചുകൊണ്ടു്

അജ്ഞാതവാസം ചെയ്ക, ഒടുവിൽ ഭാഗ്യാതിരേകംമൂലം തന്റെ മനസ്സിന് അത്യന്തമിണങ്ങിയ നിശ്ചിതവരനോടുകൂടി ചേൎന്നു ധന്യധന്യയായിത്തീരുക എന്നിങ്ങിനെ നായികയ്ക്കുണ്ടായ വിവിധാവസ്ഥകളെയാണ് ഈ കൃതിയിൽ വിവരിച്ചിട്ടുള്ളതു്.

തന്റെ പ്രവൃത്തികളിലും സംഭാഷണത്തിലും പ്രത്യേകിച്ച് ആത്മഗതങ്ങളിലും ആഭിജാത്യത്തിനൊത്ത മനോഗുണവും തനിക്കുണ്ടെന്നാണ് രത്നാവലി സൎവ്വത്ര തെളിയിക്കുന്നതു്. അവൾക്കുള്ള ദേവീഭക്തി, ഉദയനാനുരാഗം, വിനയം, സഖീജനവാത്സല്യം, അപമാനഭീതി, സൌന്ദൎയ്യം, ആലേഖ്യവിജ്ഞാനം എന്നിവയും ഗണനീയങ്ങളാണ്.

ഉദയനന്നു പ്രേമഭാജനമായ ഓമനയായും, ദേവിക്കു ശല്യകാരണമായും, സുസംഗതയ്ക്കു പ്രിയസഖിയായുമിരിക്കുന്ന ഈ മുഗ്ദ്ധനായികയെ കേന്ദ്രീഭവിപ്പിച്ചാണ് ഈ കൃതിയിലെ സംഭവങ്ങളെല്ലാം നടക്കുന്നതു്.

## രസം

രത്നാവലീനാടികയിലെ അംഗിരസം ശൃംഗാരം ആകുന്നു. സാൎവ്വഭൌമത്വജനകമായ രത്നാവലീപ്രാപ്തിക്കു ഹേതുവും ദൈവാനുകൂല്യോപേതവുമായ യൌഗന്ധരായണവ്യാപാരമാകുന്ന ബീജം ദ്വീപാന്തരം ഇത്യാദിശ്ലോകത്താൽ സൂചിതവും വിഷ്കംഭത്തിൽ ഉപക്ഷിപ്തവുമായതിനുശേഷം— വിചിത്രാലങ്കാരഭൂഷിത

നായി രംഗപ്രവേശംചെയ്ത ധീരലളിതനായകൻ വസന്താരംഭമാകുന്ന മനോഹരകാലത്തു രമ്യദേശ വിശേഷത്താലും ചേടികളുടെ മദനോദ്ദീപകമായ പാട്ടിനാലും ആട്ടത്താലും മൃദുലീകൃതചിത്തനായി, വാസവദത്തയുടെ ക്ഷണമനുസരിച്ചു മകരന്ദോദ്യാനത്തിൽ ചെന്നു മദനപൂജകണ്ടു, ദേവീകൃത സൽക്കാരസ്വീകാരസമയത്തു നായികയാൽ അനംഗനാണെന്നു തെററിദ്ധരിക്കപ്പെട്ടും പിന്നീടു വൈതാളിക വചനത്തിൽനിന്നു് ഉദയനനാണെന്നു് അറിയപ്പെട്ടും നായികാനിഷ്ടമായ രതിക്കുള്ള വിശിഷ്ടാലംബനമായിത്തീരുന്നു.



മുളച്ചുവേരൂന്നിയ രതിയോടുകൂടിയ നായിക വിരഹവിനോദാൎത്ഥം പ്രിയതമന്റെ രൂപമെഴുതുവാൻ കദളീഗൃഹത്തിൽചെന്നു് ആ മനോഹരദിക്കിന്റെ വിജനതയാൽ വളൎന്ന അശ്രുപാതദീൎഘനിശ്വാസാദിയായ സാത്വികങ്ങളോടും ഹൃദയാദ്യുപാലംഭരൂപമായ വാഗാരംഭാനുഭാവത്തോടും കൂടിയവളായി—ഇഷ്ടസാദ്ധ്യത്തിനു വഴികാണായ്കയാൽ മരിക്കുകയേഉള്ളൂ എന്നറിഞ്ഞു് അതിനുമുമ്പു പ്രിയതമരൂപം ഒരിക്കൽകൂടെ കാണ്മാൻ ചിത്രമെഴുതിക്കൊണ്ടിരിക്കുമ്പോൾ, അതു മറഞ്ഞുനിന്നു കണ്ടു് അടുത്തുചെന്ന തോഴിയിൽനിന്നു രഹസ്യം മറയ്ക്കാനൊരുങ്ങിയതു ഫലപ്പെടായ്കയാൽ അവളോടു സംഗതി തുറന്നുപറഞ്ഞു, തൽകൃതശീതോപചാരാദിയാലും വിട്ടൊഴിയാത്ത ജ്വരത്തോടുകൂടി "അടിമയാണിവൾ......... മാൎഗ്ഗവും (ii-1)" എന്നിങ്ങിനെ കാമാവസ്ഥയുടെ

ചരമകോടിയിലെത്തി മൂർച്ഛിക്കവെ, അയോഗവിപ്രലംഭത്തിന്റെ ദശകളിൽ മിക്കതും പരിപുഷ്ടമായിത്തീരുന്നു.

അനന്തരം വാനരാഗമനത്രസ്തകളായി സാഗരികയും സുസംഗതയും ഒളിച്ചുമാറിയപ്പോൾ, കുസുമിതയായ നവമാലികയെക്കാണ്മാൻ ചെന്നിരുന്ന നായകന്റെ പെട്ടെന്നിത്യാദി (II-2) പ്രകൃതവർണ്ണനയാൽ ദേവിയുടെ ഭാവിയായ ഈർഷ്യാമാനം സൂചിതമായതിന്നുശേഷം— ശാരികാവചനശ്രവണത്താൽ ഒരുകാമിനി ഒരുസുന്ദരനെ ഗൂഢമായഭിലഷിക്കുന്നുണ്ടെന്നും "എന്നാൽ മനസ്സിരുത്തി ക്കേൾക്കുക, എനിക്കു പുതുമയുള്ള ഒരു വഴിയുമായി" എന്നിങ്ങിനെ തദനുരാഗപാത്രം താനായിരിക്കാമെന്നും അനുമാനിച്ചു് അഭിലാഷയുക്തനായ നായകൻ ആ കഥ തുടന്നുകേട്ടുകൊണ്ടിരിക്കവെ വിദൂഷകനാൽ പറപ്പിക്കപ്പെട്ട കിളിയെത്തേടി കദളീഗൃഹത്തിൽചെന്നു തന്റേയും ആ കാമുകിയുടേയും രൂപമുള്ള പലക കണ്ടു "വിലാസവാപ്യാൽ.........ഹംസിപോൽ? (II-8) എന്നിങ്ങിനെ അവളെ തന്റെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്നു. ഇതിനിടയ്ക്കു ശാരികയെ തേടീട്ടും കിട്ടാതെ ചിത്രപ്പലകയെടുപ്പാൻ അവിടെവന്നു മറഞ്ഞുനിന്നിരുന്ന നായികയുടെ ചെവികളെ കുളൎപ്പിച്ചുകൊണ്ടു് അവളെച്ചിത്രഗതയായ്ക്കണ്ടിട്ടുണ്ടായ സ്വാഭിലാഷത്തെ വൎണ്ണിച്ചു്, അവളാൽ വരയ്ക്കപ്പെട്ട തന്റെ രൂപത്തിൽ "എഴുതവെ......... ഇരിപ്പൂ! (II-11)" എന്നിങ്ങിനെ തൽക്കരസ്പൎശജനിതാനുഭാവതാപം ഉൽപ്രേക്ഷിച്ചു്, അവളുടെ മാരമാലിനെ സൂചിപ്പിക്കുന്ന മൃണാളശയ്യയും (II-12) മാറിലണിഞ്ഞ

നളിനീപത്രവും (II-13) പീനസ്തനങ്ങളിൽ ചേൎത്ത മൃണാളഹാരവും (II-14) കണ്ടു, "അയ്യോ കഷ്ടം! കാമഭ്രാന്തുകൊണ്ടു തമ്പുരാൻ ഇതാ ഓരോന്നു പുലമ്പുവാനും തുടങ്ങിയിരിക്കുന്നു" എന്നു സുസംഗതയെക്കൊണ്ടു വിചാരിപ്പിക്കുമാറു് ഉന്മാദയുക്തനായിത്തീരുന്നതോടുകൂടി നായകഗതമായ അയോഗദശാവിശേഷങ്ങളും സാമാന്യമായി പരിപുഷ്ടമാകുന്നുണ്ടു്.

ഇപ്രകാരം "പൂൎവ്വം രക്താ ഭവേന്നാരീ പുമാൻ പശ്ചാൽ തദിംഗിതൈഃ"എന്ന ക്രമമനുസരിച്ചു നായികാനായകന്മാരുടെ ഹൃദയങ്ങളെ അയോഗവിപ്രലംഭത്തിന്റെ ചരമാവസ്ഥയോളം എത്തിച്ചതിനുശേഷം—അവൎക്കു പരസ്പരസന്ദൎശനത്തിനിടയേകി ഉടൻതന്നെ അവരെ ദേവ്യാഗമനത്രസ്തരാക്കിപ്പിരിച്ചു—പുഷ്പിതയായ നവമാലികയെക്കാണ്മാൻ ചെന്ന വാസവദത്തയ്ക്കു യാദൃച്ഛികമായി ചിത്രഫലക കണ്ടു രഹസ്യമൂഹിപ്പാൻ വഴിയുണ്ടാക്കി കവി അവളെ തലവേദനയെന്ന നാട്യത്തിൽ പിണക്കി അയയ്ക്കുന്നു.

നായികാനായകന്മാരുടെ പരസ്പരരതിയുടെ പ്രവാഹം ദേവീകൃതവിഘ്നമായ അണക്കെട്ടുകൊണ്ടു തടയപ്പെട്ടുകയാൽ കൂലോൽഭേദനം ചെയ്യുമാറുയൎന്നു സുസംഗതാവിദൂഷകോപദിഷ്ടമായ സങ്കേതസന്ദൎശനമാൎഗ്ഗത്തിൽകൂടി പൂൎവ്വാധികശക്തിമത്തായൊഴുകിയും—വാസവദത്ത വിദൂഷകനെ ചതിച്ചുകൂട്ടിക്കൊണ്ടുചെന്നു രഹസ്യമറിഞ്ഞു പിണങ്ങിപ്പോയതോടുകൂടി നിവാരിത

മായും—ദേവീരൂപധാരിണിയായ നായികയുടെ സമാഗമത്തിൽ ലബ്ധപ്രസരമായും—രഹസ്യം വീണ്ടും വ്യക്തതരമായറിയുകയാൽ ദേവി നായികയേയും വിദൂഷകനേയും ബന്ധനസ്ഥരാക്കിക്കൊണ്ടുപോയപ്പോഠം നിരുദ്ധമാൎഗ്ഗമായും—പ്രസാദിതയായ രാജ്ഞി വസുഭ്രുതി ബാഭ്രവ്യന്മാരിൽനിന്നു നായികയുടെ യാഥാൎത്ഥ്യമറിഞ്ഞു് അവളെ നായകനു ദാനംചെയ്യുന്നതോടുകൂടി സൎവ്വാതിശായിയായ പരിപോഷം പ്രാപിച്ചും പ്രേക്ഷകഹൃദയത്തിൽ ശൃംഗാരമായി അവഭാസിക്കുന്നു.

വിദൂഷകവചനാദിയിൽ ഹാസ്യവും, "തന്നെബ്ബന്ധിച്ചു.........നീങ്ങീടവേ (I-2-3)" "കോട്ടം വിട്ടുള്ള.........മേന്മേൽ (IV-14) എന്നീ ഘട്ടങ്ങളിൽ ഭയാനകവും, നായികയുടെ ഉൽബന്ധനോദ്യമം വാസവദത്തയുടെ രത്നാവല്യപമൃത്യുശ്രവണം എന്നീ സന്ദൎഭങ്ങളിൽ കരുണവും, "പോരാട്ടത്തിനു............രുമണപാൻ (IV-5-6)" എന്നിടത്തു വീരവും, "കുസുമായുധഭഗവാൻ ഇവിടെ പ്രത്യക്ഷനായിത്തന്നെയാണല്ലോ വന്നു പൂജകൈക്കൊള്ളുന്നതു്" "അല്ലിത്താരിനകത്തിതാ...............ആടിക്കളിച്ചുണ്ടിതാ (IV-11)" "കല്യാശേപക്ഷണ.........ഞാൻ (IV-12)" "ഉന്നതകുലത്തിൽ പിറന്ന സിംഹളേശനായ വിക്രമബാഹുവിന്റെ മകളാണല്ലോ ഈ തനപാംഗി" ഇത്യാദിസന്ദൎഭങ്ങളിൽ അത്ഭുതവും അംഗിരസാനുഗുണ്യമായി വ്യഞ്ജിക്കപ്പെടുന്നുണ്ടു്.

ഇപ്രകാരം രത്നാവലീനാടികയിലെ ഇതിവൃത്തം സവിസ്തരമായും ഇതരാംശങ്ങൾ സംക്ഷിപ്തമായും ഈ ഉപോൽഘാതത്തിൽ നിരൂപിതമായി.

കെ. പി. ഗോവിന്ദപ്പിഷാരടി



# നാടികാപാത്രവിവരണം

---

പുരുഷന്മാർ:—

രാജാവു്—വത്സരാജ്യാധിപനായ ഉദയനൻ, നായകൻ.

വിദൂഷകൻ—വസന്തകൻ, നായകന്റെ നർമ്മസചിവനായ ബ്രാഹ്മണൻ.

യൌഗന്ധരായണൻ—നായകന്റെ പ്രധാനമന്ത്രി.

വിജയവർമ്മാവു്—യുദ്ധവർത്തമാനം നായകനെ അറിയിക്കുന്ന ആൾ.

കഞ്ചുകി—ബാഭ്രവ്യൻ.

വസുഭൂതി—സിംഹളേശനായ വിക്രമബാഹുവിന്റെ മന്ത്രി.

ഐന്ദ്രജാലികൻ—ശംബരസിദ്ധി.

സ്ത്രീകൾ:—

രത്നാവലി—സാഗരികാനാമധാരിണിയായ സിംഹളേശപുത്രി, നായിക.

സുസംഗത—നായികയുടെ പ്രിയസഖി, വാസവദത്തയുടെ പരിചാരിക.

വാസവദത്ത—നായകന്റെ പത്നി, അവന്തീശനായ പ്രദ്യോതന്റെ മകൾ, സിംഹളഭൂപനായ വിക്രമബാഹുവിന്റെ മരുമകൾ.

കാഞ്ചനമാല
ചൂതലതിക
മദനിക
നിപുണിക
—വാസവദത്തയുടെ പരിചാരികമാർ.

വസുന്ധര—നടയിൽ തവണക്കാരി.

രംഗാപ്രവിഷ്ടപാത്രങ്ങൾ:—

വിക്രമബാഹു—നായികയുടെ പിതാവും വാസവദത്തയുടെ മാതുലനമായ സിംഹളേശൻ.

രുമണ്വാൻ—നായകന്റെ സേനാപതി.

ജയവർമ്മാവ്—രുമണ്വാന്റെ അനുജൻ.

ഖണ്ഡദാസൻ—നായകന്ന ദോഹദവിദ്യ ഉപദേശിച്ച സന്ന്യാസി.

കൌശാംബിക—നായകന്റെ കോവിലകത്തുള്ള ഒരു പരിചാരിക.

# രത്നാവലി

## ഭാഷാനാടിക

## ഒന്നാമങ്കം

പൊൽത്താർബാണവിമാഥിസേവ തുടരെ-
ത്തന്മൌലിയിൽ തൂകവാ,-
നെത്തിച്ചാഞ്ഞു നിവന്നു, കൊങ്ക ചുമടായ്
കുമ്പിട്ടു, മുക്കണ്ണനാൽ
മുത്തോടീക്ഷിതയായ ഗൌരി പുളക-
സ്വേദപ്രകമ്പാംഗിയാ-
യാത്തവ്രീഡമുതിർത്തു തെററിയ സുമം
താങ്ങാക നിങ്ങൾക്കലം! ൧

അത്രയുമല്ല,

ഔത്സുക്യത്താൽ തരിച്ചീടിലുമുരുസഹജ-
ഹ്രീയൊടും പിന്തിരിഞ്ഞും,
വത്സേ! ചെല്ലങ്ങചെല്ലെന്നഭിജനമരുളെ-
ക്കാന്തസാമ്മുഖ്യമാർന്നും,
സത്സൌധത്തിൽ പരുങ്ങിപ്പുളകിതതനുവായ്
ചെന്നുചേർന്നാദ്യമാകും
തത്സംഗത്തിൽ തദാലിംഗിത ശിവ സതതം
നിങ്ങളെക്കാത്തിടട്ടേ! ൨

അത്രതന്നെയുമല്ല,

കിട്ടീ മീനാങ്കനെൻപോക്കടലിന്ന മഥനം
നിങ്കൽനിന്നന്നു; നേരെ-
ക്കെട്ടിപ്പേറുന്ന നീയോ ജള! വിപഥഗയാം
പെണ്ണിനെപ്പിന്നെയിന്നും;
വിട്ടാലും *കൃഷ്ണകണ്ഠ! ഗ്രഹ;-മിനി കുടിലാ-
ലാളനം യോഗ്യ;-മെന്നെ-
ക്കൂട്ടാക്കേണ്ടെന്നു കോപിച്ചമരമയിവരാ-
ലുക്തനീശൻ സഹായം! ൩

എന്നുതന്നെയുമല്ല,

തിര്യോ മൂന്നും തുലഞ്ഞു ത്രിനയനദഹനോ-
ജ്ജ്വാലയാൽ; വീണു കമ്മം
ചെയ്യുന്നോരും ഭയത്താൽ ചപലഗണഹൃതോ-
ഷ്ണീഷരായ്; കൂപ്പിനിന്നാൻ
നിര്യേ താങ്ങെന്നു ദക്ഷൻ; പ്രലപനപരയായ്
തീൻ തൽപത്നി; വാനോ-
രയ്യയ്യോ! പാഞ്ഞു;-വെന്നക്രതുഹതിയുമയോ-
ടോതുമീശൻ സഹായം! ൪

വിശേഷിച്ച്,

അമൃതകിരണനേല്ലൊ വെററി, വിണ്ണോ-
രമിതനമ,-സ്സനുപദ്രവം ദ്വിജന്മാർ,
ക്ഷമ നിരുപമസർവ്വസസ്യസമ്പ,-
ത്തമലയശസ്സവനീശപൂർണ്ണചന്ദ്രൻ! ൫

* "കൃഷ്ണ! കണ്ഠഗ്രഹം" എന്നും പദച്ഛേദം ചെയ്യേണ്ടതാണ്.

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്ര—വളരെ വിസ്തരിച്ചിട്ട് എന്തുവേണം? വസന്തോത്സവത്തിന്നു നാനാദിക്കുകളിൽനിന്നു വന്നിട്ടുള്ളവരും ശ്രീഹർഷരാജനെ വഴങ്ങിക്കഴിയുന്നവരുമായ സാമന്തന്മാർ ഇന്ന് ആദരവോടുകൂടി എന്നെ വിളിച്ചു കല്പിച്ചിരിക്കുന്നു—"നമ്മുടെ സ്വാമിയായ ശ്രീഹർഷദേവൻ അപൂർവ്വകഥകൊണ്ടലങ്കരിച്ചു രത്നാവലിയെന്ന ഒരു നാടിക നിർമ്മിച്ചിട്ടുണ്ടെന്നു കേട്ടുകേൾവിയുണ്ട്. ഞങ്ങളാരും അത് ആടിക്കണ്ടിട്ടുമില്ല. അതുകൊണ്ടു സകലരേയും രസിപ്പിച്ചുപോരുന്ന ആ രാജാവിനെ ആദരിക്കാനും ഞങ്ങളെ അനുഗ്രഹിക്കാനുമായി അതു വേണ്ടുംവണ്ണം അഭിനയിച്ചു കാട്ടിത്തന്നാലും" എന്ന്. ആകയാൽ ഞാൻ ഇപ്പോൾ വേഷങ്ങൾക്കുവേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു് ഇവരുടെ മോഹം സാധിപ്പിച്ചുകൊടുക്കുന്നുണ്ട്. (ചുററിനടന്നു നോക്കീട്ട്) കാണികളുടെ മനസ്സാണെങ്കിൽ ആവർജ്ജിതമായും ഇരിക്കുന്നു. എന്തുകൊണ്ടെന്നാൽ,

ശ്രീകണ്ഠൻ കവി ഹർഷഭൂപതി! കലാ-
മർമ്മജ്ഞരിസ്സഭ്യരും!
ലോകാഹ്ലാദിനി വത്സരാജകഥ! പേ-
രാണ്ടുള്ള നാമാടുവാൻ!
ഏകീട്ടം ഫലമിച്ഛപോലിവ തനി-
ച്ചോരോന്നുമേ; പിന്നെയെ? -
ന്നേകോപിച്ചു ഗുണങ്ങളൊക്കയുമഹോ!
മൽപുണ്യപൂരത്തിനാൽ. ൩

(അണിയറയ്ക്കുനേരെ നോക്കീട്ട്) **ആര്യേ, ഇത്രത്തോളം ഒന്നു വന്നാലും.**

(നടി പ്രവേശിക്കുന്നു.)

നടി—ആര്യ, ഞാൻ ഇതാ എത്തിയിരിക്കുന്നു.

സൂത്ര—ആര്യേ, ഈ രാജാക്കന്മാരെല്ലാം രത്നാവലീ നാടിക ആടിക്കാണ്മാൻ മോഹിച്ചാണിരിക്കുന്നതു്. ആകയാൽ ഭവതി അതിലേക്കുവേണ്ട വേഷംകെട്ടിയാലും.

നടി—(ഉന്മേഷക്കുറവോടെ) ആര്യ, സ്വസ്ഥനായിരിക്കയാൽ ഭവാനുതന്നെ ആടുവാൻ ഒരുങ്ങിക്കൂടേ? ഭാഗ്യം കെട്ട എനിക്കാണെങ്കിൽ അതിനൊക്കുമോ? ആകപ്പാടെ സന്താനമായി നമുക്കുള്ളതു് ഒരേഒരുമകളാണു്. അവളെ താലിചാർത്തിച്ചയപ്പാൻ നിശ്ചയിച്ചിട്ടുള്ളതു് ഏതോ ഒരു ദിക്കിലേക്കും! ഇത്ര ദൂരത്തിരിക്കുന്ന ഒരാളുമായുള്ള വിവാഹം നടക്കുന്നതുതന്നെ എങ്ങിനെയാണെന്നോർത്തു് എനിക്കു മനസ്സുരുകുന്നു. പിന്നെയാണോ ഞാൻ ആടാനും ഒരുങ്ങേണ്ടതു്?

സൂത്ര—ആര്യേ, ദൂരത്തിരിക്കുന്ന ആളുമായെന്നോർത്തു ഭവതി കുഴങ്ങേണ്ട. എന്തുകൊണ്ടെന്നാൽ,

ദ്വീപാന്തരം സാഗരമധ്യമെന്ന-
ല്ലപൂർവ്വമാം ദിക്കിവയിങ്കൽനിന്നും
സ്വാപേക്ഷിതം കൊണ്ടിഹവന്നണയ്പ്പാ-
നപായിയാം ദൈവ,-മിണങ്ങിയെന്നാൽ. ൬

(അണിയറയിൽ)

അതങ്ങിനെതന്നെ. ശങ്കിക്കയേ വേണ്ട.

സൂത്ര—(കേട്ട് അണിയറയ്ക്കുനേരെ നോക്കീട്ട്) ആര്യേ, ഇനിയും എന്തിനു താമസിക്കുന്നു? എന്റെ അനുജൻ യൌഗന്ധരായണന്റെ വേഷം കെട്ടി ഇതാ എത്തിക്കഴിഞ്ഞു. ആകയാൽ മേലിൽവേണ്ടതു ചെയ്യാനായി നമുക്കും ഇവിടെനിന്നു തിരിക്കുക.

നടി—ആര്യ്യ, അങ്ങിനെതന്നെ.

(രണ്ടാളും പോയി.)

പ്രസ്താവന

(അനന്തരം യൌഗന്ധരായണൻ പ്രവേശിക്കുന്നു.)

യൌഗ—അതങ്ങിനെതന്നെ. ശങ്കിക്കയേ വേണ്ട. (ദ്വീപാന്തരമെന്നുതുടങ്ങിയുള്ള ശ്ലോകം ചൊല്ലീട്ട്) അല്ലെങ്കിലെങ്ങിനെയാണു സിദ്ധാദേശപ്രാൎത്ഥിതയായ ആ സിംഹളേശപുത്രിക്കു കപ്പലുടയുകയാൽ സമുദ്രത്തിൽ വീണപ്പോൾ ഒരു പലകയിൽ പിടികിട്ടിയതു്? എങ്ങിനെയാണു സിംഹളത്തിൽനിന്നുമടങ്ങുന്ന കൌശാംബിക്കാരനായ ഒരു കച്ചവടക്കാരനു ദുരവസ്ഥയിൽപെട്ട ആ കുമാരിയെ രക്ഷിച്ചു രത്നമാലയാൽ ആളെത്തിരിച്ചറിഞ്ഞു് ഇവിടെ കൊണ്ടുവന്നാക്കാനും തരമായതു്? (സന്തോഷത്തോടെ) എല്ലാംകൊണ്ടും സ്വാമിയുടെ ശ്രേയസ്സു വളരുവാൻ തന്നെയാണു ഭാവിക്കുന്നതു്. (ആലോചിച്ചു്) ഞാൻ ആ

കന്യകയെ ഗൌരവത്തോടുകൂടി രാജ്ഞിയുടെ കൈയിൽ അപ്പിച്ചതും വളരെനന്നായി. കഞ്ചുകിയായ ബാഭ്രവ്യൻ സിംഹളേശമന്ത്രിയായ വസുഭൂതിയോടൊന്നിച്ചു സമുദ്രത്തിൽനിന്നു കഷ്ടപ്പാടോടെ കരയ്ക്കെത്തീട്ടു, കോസലാധിപനെജ്ജയിപ്പാൻ പോയിരുന്ന രുമണ്വാനോടുകൂടി ചേൻ്നിട്ടുണ്ടെന്നും ഞാൻ അറിഞ്ഞു. ഇപ്രകാരം ഉദ്ദേശം മിക്കവാറും സാധിച്ചുമട്ടിലായാലും എനിക്കു് ഒരു സമാധാനവും ഉണ്ടാകുന്നില്ല. ഹാ! ഭൃത്യന്നു നേരിടാവുന്ന ഒരു കുഴപ്പം!

ദേവശ്രേയസ്സോത്തു ഞാൻ പ്രക്രമിക്കെ-
ദ്ദൈവം പിന്താങ്ങേകയാൽ കാൎയ്യമെല്ലാം
കൈവന്നീടും; പിന്നെയും രാജഭീതിയാ
താവീടുന്നു സേവ്യപ്പോൽ ചെയ്കമൂലം. വൃ.

(അണിയറയിൽനിന്നു് ഒരുകോലാഹലം കേൾക്കമാറാകുന്നു.)

യൌഗ— (ചെവിയോത്തു സന്തോഷത്തോടെ) അഹൊ! ഇതാ മൃദംഗത്തിൻെറ മൃദുലനാദത്തോടിണങ്ങിയ ഗാനാമൃതത്താൽ മഞ്ജുളതരമാക്കപ്പെട്ട ഹസ്തതാഡനഘോഷം പൌരന്മാരുടെ മുന്നണിയിൽനിന്നു മുഴങ്ങുന്നു. ആകയാൽ ദേവൻ മദനോത്സവത്താൽ വളൎന്ന പൌരാമോദം കാണ്മാൻ മണിമേടയിലേക്കു പുറപ്പെട്ടിരിക്കണം.

കൈവിട്ട വിഗ്രഹവിചിന്ത, സമസ്തഹൃത്തി-
ലാവാസ,- മാത്തരതി, കൂട്ടു വസന്തകന്താൻ,
ഈവണ്ണമുള്ള ഗുണമാകെയെഴുന്ന ദേവൻ
പൂവമ്പനായ് മഹദിദൃക്ഷയൊടെത്തിടുന്നു! വ.

(മുകളിലേക്ക നോക്കീട്ട്) ഓഹോ! അവിടുന്ന മാളികയുടെ മുകളിൽ കയറിക്കഴിഞ്ഞുവല്ലോ. ആകട്ടെ; മേലിൽ ചെയ്യേണ്ടതു ചിന്തിപ്പാനായി ഞാനും ഗൃഹത്തിലേക്ക തിരിച്ചേക്കാം. (പോയി.)

വിഷ്കംഭം

---

(അനന്തരം വസന്തോൽസവവേഷത്തോടുകൂടി രാജാവും വിദൂഷകനും ഇരുന്നുകൊണ്ടു പ്രവേശിക്കുന്നു.)

രാജാ—(ഉല്ലാസത്തോടെ) സഖേ വസന്തക, നോക്ക!

നാടോ നിർജ്ജിതശത്രു; തത്ഭരണമോ
സന്മന്ത്രിയാൽ; ക്ഷേമമോ
കേടററുള്ള ജനത്തി;- ലദ്ദയിതയോ
പ്രദ്യോതസൽപുത്രിയാൾ;
മോടിക്കെത്തിയ മാസമോ മധു; സദാ
നമ്മത്തിന്നോ താങ്ക;-ളി-
ത്ഥാടിക്കൊത്തവ കാമനേകുവതു പേ-
രല്ലോ നമുക്കോ മഹം! ൧൦

വിദൂ—(ഹർഷത്തോടെ) തോഴരേ, താങ്കളുടെ പക്ഷപ്രകാരം അതങ്ങിനെതന്നെ. എന്നാൽ താങ്കളെക്കൊണ്ട് എന്നെപ്പററി ഇങ്ങിനെ പറയിക്കുന്ന ഈ മഹോത്സവം താങ്കളുടേതും മദനൻേറതുമല്ല, ബ്രാഹ്മണനായ എൻേറ താകുന്നു. (നോക്കീട്ട്) അല്ലെങ്കിൽ എന്തുവേണം ഇങ്ങിനെ വാദിച്ചിട്ട്? ഇതാ നോക്കു! മധുമത്തകളായ കാമിനിമാരുടെ സേച്ഛാലിംഗനമേററു കൌതുകമുയത്ത്മാറു

ഘൃത്തംചെയ്യുന്ന നാഗരികന്മാരോടും, പരിസരങ്ങളെ മാറ്റൊലിത്തിരയിൽ മുക്കുന്ന മൃദംഗനാദത്താൽ ശ്രവണസുഖദമായ മാൎഗ്ഗമുഖങ്ങളോടും, വിതറപ്പെടുന്ന സുഗന്ധധൂളിയാൽ മഞ്ഞളിച്ച സകലദിക്കുകളോടുംകൂടിയ മദനോത്സവത്തിൻെറ ഭംഗി അന്യാദൃശംതന്നെ.

രാജാ—(ചുററും നോക്കിസ്സന്തോഷിച്ച്) അഹോ! പൌരാമോദം പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നു. ഇതാ നോക്കു,

അമ്പോടൌഷസരാഗമേററിവിതറും
കാശ്മീരപിഷ്ടാതവും,
പൊൻപണ്ടപ്രഭയും, തലയ്ക്കു ചുമടാം
കങ്കേളിമാല്യങ്ങളും
വെമ്പിത്തങ്കരസത്തിൽ മുക്കിയ ജന-
ത്തോടൊത്ത കൌശാംബി തൻ-
വമ്പിച്ചുള്ള വിഭൂതിയാലളകയും
മുന്നിട്ടു പീതാഭമായ്! ൧൧

അത്രതന്നെയുമല്ല,

ധാരായന്ത്രമുഖത്തുനിന്നിടമുറി-
ഞ്ഞീടാതെ ചാടും പയഃ-
പൂരം പൂണ്ടൊരു പൂങ്കളത്തിലബലാ-
ഗണ്ഡോജ്ജ്വലൽകുങ്കുമം
പാരം വീഴ്കതു പങ്കമാക്കി നടനം
ചെയ്യും ജനം പാദസ-
ഞ്ചാരത്താലരികത്തെഴുന്ന തറയും
ചെഞ്ചാന്തണിക്കുന്നുവോ? ൧൨

വിദൂ—തോഴരേ, ഈ നാഗരികന്മാർ ശൃംഗത്താൽ ചാമ്പിയൊഴിക്കുന്ന ജലം, മെയ്യിൽത്തറച്ചേറ്റു സീൽക്കാരവതികളായി ക്രീഡിക്കുന്ന ഈ ഗണികമാരേയും താങ്കൾ ഒന്നു നോക്കിയാലും.

രാജാ—(ചുറ്റും നോക്കീട്ട്) വയസ്യ, ഇതു കാണേണ്ടതുതന്നെ. ഇവിടെയാകട്ടെ,

എങ്ങും പൊഴിച്ച പടവാസമിരുട്ടിയേറെ
മങ്ങി,-ക്കുറച്ചു മണിരശ്മിനിരീക്ഷ്യമായി,
ഒങ്ങീട്ടുയർത്തിയ ഫണായിതശൃംഗമേന്തി,-
ത്തങ്ങിപ്പു നാഗഗൃഹശോഭ ഭുജംഗലോകം! ൧൩

വിദൂ—(നോക്കീട്ട്) തോഴരേ, നോക്കു! മദപരവശതയാൽ ഇടറുന്ന പദവിന്യാസത്തോടെ നൃത്തം ചെയ്തുകൊണ്ടു മദനിക ഇതാ ചൂതലതികയോടൊന്നിച്ച് ഇങ്ങോട്ടുതന്നെ വരുന്നു.

(അനന്തരം വസന്തോത്സവവേഷത്തോടെ മഞ്ജരീഖണ്ഡം പാടിക്കൊണ്ടു രണ്ടു ചേടികൾ പ്രവേശിക്കുന്നു.)

ചേടികൾ—

കാമസന്ദേശത്തോർ ചൂടിത്തേന്മാവിന്മേ-
ലോമനക്കുരുളം കോരിച്ചേർത്തും,
കാമിനീമാനമൊഴിപ്പിച്ചൊഴിപ്പിച്ചും
കേമമായ് തെന്നലുണ്ടൂതീടുന്നു! ൧൪

കോമളാശോകവും ചാരുബകുളവും
സീമ കവിയവേ പൂപ്പിച്ചെങ്ങും
കാമുകോന്മേളനം കാത്തുകാത്തയ്യയ്യോ!
ഭാമിനിമാർ മാഴ്കി മാഴ്കി വാഴ്വൂ!! ൧൫

ന്യൂനമൊന്നാമതായ് മാധവമാം മാസം
മാനുഷസപ്രാന്തം മൃദുവാക്കുന്നു!
സൂനചാപൻ പിന്നെപ്പൂവമ്പെയ്തെയ്തും
ദീനദീനമാക്കും കീറിക്കീറി!! ഫന്തു

രാജാ—(നോക്കീട്ട്) അഹോ! പരിജനത്തിന്റെ ക്രീഡാരസം അതിരുവിട്ടു കവിയുന്നു. എങ്ങിനെ എന്നാൽ,

കുന്നോടൊക്കുംകുചത്താൽ കുനിയുമിവരം മദോ-
ന്മത്തയായ് തന്റെ മധ്യം
ഭിന്നിക്കത്തക്കവണ്ണം പടുതരനടനം
ചെയ്യുവെ;-പ്പീഡയോടോ
ചിന്നുംകാർകുന്തലോമൽസുമനിര വെടിവൂ,
പൊന്നണിക്കാൽച്ചിലമ്പും
നന്നെച്ചീറിച്ചലിപ്പൂ, മണിസരഗണവും
മാറിലാഞ്ഞാഞ്ഞടിപ്പൂ? ഫ

വിദൂ—തോഴരേ, ഞാനും ഇവരോടൊന്നിച്ചു നൃത്തംചെയ്തുകൊണ്ടു മദനോത്സവത്തെ മാനിക്കട്ടെയോ?

രാജാ—(മന്ദഹാസത്തോടെ) അങ്ങിനെചെയ്യാമല്ലൊ.

വിദൂ—(എഴുന്നേററ ചേടികളുടെ ഇടയിൽ ചെന്നു നൃത്തം ചെയ്തുകൊണ്ട്) മദനികേ, എന്നെയും ഈ ചച്ചരി പഠിപ്പിച്ചാലും.

മദ—(ചിരിച്ചുകൊണ്ട്) സാധുബ്രാഹ്മണ, ഇതു ചച്ചരിയല്ല, മഞ്ജരിയുടെ ഖണ്ഡമാണ്.

വിദൂ—ഈ ഖണ്ഡംകൊണ്ടു മോദകമുണ്ടാക്കാമോ?

മദ—(ചിരിച്ചുകൊണ്ടു്) എയ്! വയ്യ; ഇതു പാടുവാൻ ഉള്ളതാണു്.

വിദൂ—പാടുവാനുള്ളതോ! എന്നാൽ ഇതുകൊണ്ടു എനിക്കെന്തുവേണം? ഞാൻ തോഴരുടെ അടുക്കലേക്കുതന്നെ പോകയാണു്.

മദ—ആട്ടെ, വരു ചച്ചരി പഠിപ്പിച്ചുതരാം.

(വിദൂഷകൻ ചച്ചരി എന്ന ഗതിവിശേഷത്തോടെ
രാജാവിന്റെ അടുക്കലേക്കു മാറുന്നു.)

മദ—ചൂതലതികേ, നാം കളിപ്പാൻ തുടങ്ങീട്ടു കുറെ നേരമായി. ഇനി തമ്പുരാട്ടിയുടെ കല്പന തമ്പുരാനെ അറിയിക്കാം.

ചൂത—ഓ അങ്ങിനെതന്നെ.

ചേടികൾ—(അടുത്തുചെന്നു്) തിരുമേനി ജയിച്ചാലും.

മദ—തമ്പുരാനേ, തമ്പുരാട്ടി ഇവിടുത്തോടു കല്പിക്കുന്നു (എന്നു പകുതിപറഞ്ഞു നാണം നടിച്ചിട്ടു്) അല്ലല്ല, ഇവിടുത്തെ അറിയിക്കുന്നു.

രാജാ— (പുഞ്ചിരിയിട്ടു് ആദരവോടെ) മദനികേ, കല്പിക്കുന്നു എന്നുതന്നെയാണു് എനിക്കധികമിഷ്ടമായതു്, ഈ മദനോത്സവത്തിൽ വിശേഷിച്ചും! ആകയാൽ ദേവിയുടെ കല്പന എന്താണെന്നു പറഞ്ഞാലും.

മദ—തമ്പുരാട്ടി ഇവിടുത്തോടപേക്ഷിക്കുന്നു— "ഞാൻ മകരന്ദോദ്യാനത്തിലെ അശോകത്തറയിൽ സൂനബാണനെ പ്രതിഷ്ഠിച്ചു പൂജിപ്പാൻ ഒരുങ്ങുകയാണു്.

ആര്യപുത്രനും അവിടെ അടുത്തുണ്ടായിരുന്നാൽ കൊള്ളാം" എന്നു്.

രാജാ—(പരമാനന്ദത്തോടെ) വയസ്യ, ഒരു ഉത്സവത്തിന്റെ ഇടയ്ക്കുണ്ടായ മറ്റൊരുത്സവമാണു് ഇതു്.

വിദൂ—എന്നാൽ നമുക്കു് അങ്ങോട്ടുതന്നെ പോകാം. ബ്രാഹ്മണനായ എനിക്കും സ്വസ്തി വാചനികം കിട്ടാതിരിക്കയില്ല.

രാജാ—മദനികേ, ഞാൻ മകരന്ദോദ്യാനത്തിൽ എത്തിക്കഴിഞ്ഞുവെന്നുതന്നെ നീ ചെന്നു ദേവിയെ അറിയിച്ചേക്കു്.

മദ—തിരുമനസ്സിലെ കല്പനപോലെ. (ചൂതലതികയോടുകൂടി പോയി.)

രാജാ—വയസ്യ, വരൂ താഴത്തേക്കിറങ്ങുക.

(രണ്ടാളും മാളികയിൽനിന്നു് ഇറങ്ങുന്നതായി നടിക്കുന്നു.)

രാജാ—വയസ്യ, മകരന്ദോദ്യാനത്തിലേക്കു വഴി കാട്ടിയാലും.

വിദൂ—തോഴർ ഇതിലേ ഇതിലേ.

(രണ്ടാളും ചുററിനടക്കുന്നു.)

വിദൂ—(നോക്കീട്ടു്) തോഴരേ, ഇതാണു് ആ പൂങ്കാവു്. ഇതിലേക്കു കടക്കാം.

(രണ്ടാളും കടക്കുന്നതായി നടിക്കുന്നു.)

വിദൂ—(മുമ്പോട്ടുനോക്കി വിസ്മയത്തോടെ) തോഴരേ, തെന്നലേററിളകിയ മാമ്പൂക്കുലകളിൽനിന്നു നിരന്തര

മായുതിരുന്ന പരാഗമായ മേൽക്കെട്ടിയോടും, മത്തഭ്രമരങ്ങളുടെ ഝങ്കാരത്തോടിണങ്ങിയ കുയിൽനാദമാകുന്ന സംഗീതത്തോടും കൂടിയ ഈ പൂന്തോട്ടം ആഗതനായ താങ്കളെ സൽക്കരിപ്പാൻ ഒരുങ്ങിയിരിക്കുന്നതുപോലെ ശോഭിക്കുന്നു. വീക്ഷണത്താൽ താങ്കൾ ഇതിനെ സംഭാവനംചെയ്യാലും.

രാജാ—(ചുററും നോക്കീട്ട്) അഹോ! ഈ ഉദ്യാനത്തിന്റെ മനോഹരത്വം കേമം തന്നെ. ഇവിടെയാകട്ടെ,

പുത്തൻതൈത്തെപ്പവിഴത്തിനൊത്ത തളിരാ-
ലേററം തുടുത്തും, മദോ-
ന്മത്തേന്ദിന്ദിരചാരുഝങ്കൃതികളാ-
ലസ്പഷ്ടമായോതിയും,
മെത്തും തേനാലടിച്ചുലഞ്ഞ ശിഖരം
മേന്മേൽ ചുഴററിച്ചുമി-
പ്രോത്തുംഗദ്രുമരാജിയിന്നു മധുവാ-
ന്നൽക്ഷീബമായോ ഭൃശം? ൧൧

അത്രതന്നെയുമല്ല,

നാരീഗണ്ഡൂഷമദ്യം ബകുളമിഹ സുമാ-
മോദിയാക്കിക്കുടിപ്പൂ!
വാരുണ്യാരക്തവാമാമുഖശശി വിലസെ-
ച്ചെമ്പകം പൂത്തിടുന്നു!
പേരാളുന്നോരശോകാഹതികളിലബലാ-
നൂപുരം നിസ്വനിക്കെ-
പ്പാരാതേറേററമേമട്ടളികുലവുമിതാ
മൂളുവാനും തുടങ്ങീ! ൧൨

ററിട്ട—(ചെവിയോർത്ത്) തോഴരെ, ഈ കേൾക്കുന്നതു നൂപുരസ്വരം അനുകരിച്ചുള്ള മധുകരഝങ്കാരമല്ല, ദേവീപരിചാരികമാരുടെ നൂപുരത്തിൻെറ കിലുക്കം തന്നെയാണ്.

രാജാ—ഭവാൻ പറഞ്ഞതു വാസ്തവമാണ്.

(അനന്തരം ഉജ്ജ്വലവേഷത്തോടെ വാസവദത്തയും കാഞ്ചനമാലയും പുഷ്പഭാജനമെടുത്തുകൊണ്ടു സാഗരികയും പ്രവേശിക്കുന്നു.)

വാസ—കാഞ്ചനമാലേ, മകരന്ദോദ്യാനത്തിലേക്കു വഴികാട്ടു്.

കാഞ്ച—തമ്പുരാട്ടി, ഇതിലേ എഴുന്നള്ളാം. (മുമ്പിലേക്കു നോക്കീട്ടു്) ഇതാണു മകരന്ദപ്പൂന്തോട്ടം. ഇതാ ഇവിടെ പലതരത്തിലുള്ള വൃക്ഷങ്ങളും ലതകളും വാസന്തികമലരണിഞ്ഞു വണ്ടുകളുടെ മൂളിച്ചയാൽ മുഴങ്ങിക്കൊണ്ടു ശോഭിക്കുന്നു.

വാസ—കൊള്ളാം! ഇതു കാണേണ്ടതുതന്നെ.

കാഞ്ച—തമ്പുരാട്ടി തൃക്കൺപാർത്താലും! വസന്തലക്ഷ്മി ഇളന്തളിരായ ചെഞ്ചേലയുടുത്തു, പൂങ്കുലകളിലെ വണ്ടിണ്ടയായ വാർമുടിയേന്തി, കുയിൽനാദമായ കൊഞ്ചലുതിർത്ത് ഈ മാവിൻതോപ്പിൽ മെയ്യാണ്ടവളെന്നപോലെ ഇതാ വിലസുന്നു.

വാസ—കാഞ്ചനമാലേ, സത്യമായും കൌതുകത്തിലാണ്ട എൻെറദൃഷ്ടി ചെന്നുപെട്ടദിക്കിൽനിന്നു മറെറാരിടത്തേക്കും തിരിക്കാതായിത്തീർന്നു. ആകട്ടേ; രക്താശോകം നില്ക്കുന്നിടത്തേക്കു് ഇനിയും എത്രദൂരമുണ്ടു്?

കാഞ്ച—അടുത്തായല്ലോ അതു്. ഇവിടുന്ന തൃക്കൺപാർക്കുന്നില്ലയോ? ഇടതൂരെപ്പൂക്കുലയണിഞ്ഞു വിളങ്ങുന്ന ഇതു തമ്പുരാട്ടി തനതാക്കിവെച്ചിട്ടുള്ള ആ മുല്ലവള്ളിയാണു്. ഇതാ മററൊന്നു—പൂക്കാറായില്ലെങ്കിലും ഇന്നു പൂക്കും നാളെപ്പൂക്കുമെന്നു തമ്പുരാനെ എപ്പോഴും മോഹിപ്പിച്ചുകൊണ്ടിരിക്കുന്ന ആ നവമാലിക! ആകയാൽ ഇവിടുന്നു് എഴുന്നള്ളിയാലും.

(എല്ലാവരും ചുററിനടക്കുന്നു.)

കാഞ്ച—ഇതാണു് ആ രക്താശോകം. ഇവിടെ വെച്ചാണു തമ്പുരാട്ടിക്കു താരമ്പനെ പൂജിക്കേണ്ടതും.

വാസ—കാഞ്ചനമാലേ, എന്നാൽ പൂജക്കോപ്പുകൾ ഇവിടെക്കൊണ്ടുവാ.

സാഗ—(അടുത്തുചെന്നു്) തമ്പുരാട്ടി, ഇതാ എല്ലാം ഒരുക്കീട്ടുണ്ടു്.

വാസ— (സാഗരികയെക്കണ്ടു് ആത്മഗതം) അമ്പ! ഇവളെ ഇങ്ങോട്ടുതെളിച്ചുകൊണ്ടുപോന്ന പരിജനങ്ങളുടെ ഒരു തുമ്പില്ലായ്മ! ഞാൻ ആരുടെ കണ്ണിൽ പെടുത്താതെയാണോ ഇവളെക്കാത്തുപോരുന്നതു്, ഇവളിപ്പോൾ ആ ആളുടെ മുമ്പിൽതന്നെ ചെന്നുചാടുമായിരുന്നുവല്ലോ!! (ആലോചിച്ചു്) ആകട്ടെ; ഇങ്ങിനെ ചെയ്യാം. (പ്രകാശം) എടി സാഗരികേ, അകമ്പടിക്കാരെല്ലാം ഇന്നു മദിച്ചുകൊണ്ടു മദനോത്സവം ആഘോഷിക്കെ, ശാരികയെ നോക്കാതെ നീ എന്തിന്നു് ഇവിടേക്കു പോന്നു? പൂജയ്ക്കു വേണ്ടതെല്ലാം കാഞ്ചനമാലയുടെ കൈയിൽകൊടുത്തു വേഗം അവിടേക്കുതന്നെ ചെല്ലു്.

സാഗ — തമ്പുരാട്ടിയുടെ കല്പനപോലെ. (അങ്ങിനെ ചെയ്തു കുറച്ചുദൂരം പോയി ആത്മഗതം) എന്നാൽ ശാരികയെ ഞാൻ സുസംഗതയുടെ കൈയിൽ ഏല്പിച്ചുകൊടുത്താണു പോന്നിട്ടുള്ളതു്. പിതാവിന്റെ അന്തഃപുരത്തിലുള്ളവർ അനംഗനെ അർച്ചിക്കാറുള്ളതുപോലെതന്നെയോ ഇവർ ഇവിടെയും ചെയ്യുക എന്നറിവാൻ എനിക്കാഗ്രഹവുമുണ്ടു്. ആകയാൽ ഇട്ടിക്കിലെ സമ്പ്രദായം മറഞ്ഞുനിന്നുനോക്കുകതന്നെ. പൂജയ്ക്കുള്ള നേരമാകുമ്പോഴെക്കും ഭഗവാനെ ആരാധിപ്പാൻ ഞാനും കുറെപ്പൂവറുക്കട്ടെ. (അങ്ങിനെ ചെയ്യുന്നതായി നടിക്കുന്നു.)

വാസ— കാഞ്ചനമാലേ, പ്രദ്യുമ്നഭഗവാന്റെ തിടമ്പു് അശോകക്കടയ്ക്കൽ പ്രതിഷ്ഠിക്കു്.

കാഞ്ച—തമ്പുരാട്ടി കല്പിക്കുംപോലെ. (അങ്ങിനെ ചെയ്യുന്നു.)

വിദൂ—തോഴരേ, നൂപുരശബ്ദം കേൾക്കാതാകയാൽ ദേവി അശോകത്തറയിൽ എത്തിയിരിക്കാം.

രാജാ—(നോക്കീട്ടു്) ഓ! ഉള്ളതുതന്നെ. ഇതാ ദേവി!

സുമകോമളമഞ്ജുളാംഗി, മധ്യം
ക്ലമമേകും നിയമത്തിനാൽ ചടച്ചോ,
സുമനോഹരചാപയഷ്ടിയായി-
സ്സുമനോബാണസമീപമാണ്ടുവാഴ്വൂ!! ൨൦

വയസ്യ, നമുക്കു് അടുത്തുചെല്ലുക. (അങ്ങിനെ ചെയ്തു്) അയി വാസവദത്തേ!

വാസ—(കണ്ടിട്ട്) ഓ! ആര്യപുത്രൻ എത്തിയല്ലോ. ആര്യപുത്രൻ ജയിച്ചാലും. ഈ പീഠത്തിൽ ഇരിക്കാം.

(രാജാവ് ഇരിക്കുന്നു.)

കാഞ്ച—തമ്പുരാട്ടി, തൃക്കൈകൊണ്ടുതന്നെ രക്താശോകത്തിന്മേൽ കുങ്കുമം ചാത്തീട്ട് പ്രദ്യുമ്നപൂജ നടത്തിയാലും.

വാസ—എന്നാൽ പൂജാദ്രവ്യങ്ങളെല്ലാം ഇവിടെ കൊണ്ടുവാ.

(കാഞ്ചനമാല കൊടുക്കുന്നു.)

(വാസവദത്ത അവയെവാങ്ങി മേൽപറഞ്ഞവിധം ചെയ്യുന്നു.)

രാജാ—പ്രിയേ വാസവദത്തേ,

നീരാടീട്ടു വിശുദ്ധമായി വിലസും
പൂമേനിയിൽ ചാരുവാ-
യോരത്തുള്ള ചുവപ്പണിക്കര തിള-
ങ്ങീടും പ്രവാളാംബരം
സാരസ്യത്തൊടു തന്റുടുത്തു മകരാ-
ങ്കാച്ച്യൂണഞ്ഞൊരു നീ
പോരാടുന്നു വിശിഷ്ടമായ പവിഴ-
ത്തെവള്ളിയോടേററവും! ൨൧

അത്രയുമല്ല,

സ്മരപൂജയിൽ നീയശോകമോമൽ-
ക്കരതാർകൊണ്ടു മതിച്ചു തൊട്ടനേരം
വരമഞ്ജരി മറെറാരെണ്ണമുണ്ടാ-
യതുമപ്പെട്ടതുപോലതും ലസിപ്പൂ! ൨൨

അത്രതന്നെയുമല്ല,

ഉടലില്ല തനിക്കു, നീ കുളുർക്കെ-
ത്തടവിച്ചേർത്തിട്ടമൃതസവം ലഭിപ്പാൻ;
ഉടനിങ്ങിനെയാത്തനംഗഭാവോൽ-
ക്കടദോഷത്തെയനന്യജൻ പഴിയ്ക്കും. വമ്പ

കാഞ്ച—തമ്പുരാട്ടി, ഇവിടുന്നു് അനംഗപൂജ നിറവേററി. ഇനി തമ്പുരാനേയും വേണ്ടതുപോലെ സൽക്കരിച്ചാലും.

വാസ—എന്നാൽ പുഷ്പവും കളഭവും ഇവിടെ കൊണ്ടുവാ.

കാഞ്ച—തമ്പുരാട്ടി, ഇതാ എല്ലാം ഒരുക്കീട്ടുണ്ടു്. (കൊടുക്കുന്നു.)

(വാസവദത്ത അവയെ വാങ്ങി നാട്യത്താൽ
രാജാവിനെ പൂജിക്കുന്നു.)

സാഗ—(പൂവറുത്തിട്ടു്) അയ്യോ കഷ്ടം! പൂവറുക്കുന്നതിൽതന്നെ മനസ്സിരുത്തുകയാൽ നേരംപോയതുണ്ടോ ഞാൻ അറിഞ്ഞു? എതായാലും ഇനി ഈ സിന്ദുവാരങ്ങളുടെ ഇടയിൽ മറഞ്ഞുനിന്നു നോക്കുകതന്നെ. (അങ്ങിനെ ചെയ്തു വിസ്മയത്തോടെ) എന്തൊരുകഥയാണിതു്! കുസുമായുധഭഗവാൻ ഇവിടെ പ്രത്യക്ഷനായിത്തന്നെ ആണെല്ലോ വന്നു പൂജകൈക്കൊള്ളുന്നതു്. പിതാവിൻെറ അന്തഃപുരത്തിലാണെങ്കിൽ കാമദേവൻെറ പടത്തേയോ പ്രതിമയേയോ വെച്ചേ പൂജിക്കാറുള്ളു. ആകട്ടെ; ഞാനും ഇവിടെ നിന്നിട്ടെങ്കിലും ഭഗവാനെ

അർച്ചിക്കുന്നുണ്ട്. (രാജാവിന്റെ നേക്കു പൂക്കളിട്ട്) അല്ലയോ പൂവമ്പ, അവിടുത്തെ ചേവടിത്താർ ഞാൻ ഇതാ പണിയുന്നു. ദർശനദാനത്താൽ അവിടുന്നു മേലിലും എന്നെ കടാക്ഷിക്കണേ! (കൂപ്പുകൈയോടെ) കാണേണ്ടതു ഞാൻ കണ്ടു. (ശങ്കിച്ചുകൊണ്ട്) ഇനി വല്ലവരും എന്നെ കണ്ടെത്തുന്നതിനുമുമ്പുതന്നെ ഞാൻ ഇവിടെനിന്നു മാറിയേക്കാം. (പിന്തിരിഞ്ഞു കുറച്ചുദൂരം നടക്കുന്നു.)

കാഞ്ച—ആര്യവസന്തക, ഇനി അവിടുന്നും സ്വസ്തിവാചനികം കൈക്കൊണ്ടാലും.

(വിദൂഷകൻ അടുത്തുചെല്ലുന്നു.)

വാസ—(കളഭവും പുഷ്പവും ആഭരണവും നല്കിക്കൊണ്ട്) ആര്യ, ഇതാ സ്വസ്തിവാചനികം.

വിദൂ—(പ്രസന്നമുഖനായി വാങ്ങിച്ച്) ഭവതിക്കു സ്വസ്തി ഭവിക്കട്ടെ!

(അണിയറയിൽ വൈതാളികൻ)

അന്തിപ്പൊൻകിരണങ്ങളസ്തഗിരിയിൽ
ച്ചേർത്തംശുമാനംബര-
പ്രാന്തത്തിങ്കലണഞ്ഞുപോ;-യുദയന-
ക്ഷോണീശരാകാശശിൻ!
ചെന്താരിന്റെ നിറം കവർന്നു നയന-
പ്രീത്യുത്സവം നല്കിടും
നിൻതൃക്കാലു ഭജിക്കുവാൻ സഭയിലേ-
ക്കെത്തുന്നു സാമന്തരും. ൨൪

സാഗ—(കേട്ടാനന്ദിച്ചു തിരിഞ്ഞുനിന്ന് ആഗ്രഹത്തോടുകൂടി

രാജാവിനെ നോക്കിക്കൊണ്ട്) എന്താണിതു്! താതൻ എനിക്ക വരനായിക്കല്പിച്ചിട്ടുള്ള ആ ഉദയനഭൂപനാണല്ലേ ഇദ്ദേഹം. കൊള്ളാം! പരാധീനതയാൽ ദൂഷിച്ചതായാലും എൻെറ ജീവിതം, എനിക്കു് ഇദ്ദേഹത്തെക്കാണ്മാന ഇടയായതുകൊണ്ടു്, ഇന്നു ധന്യമായിത്തീന്നിരിക്കുന്നു.

രാജാ—അയേ! മനസ്സു് ഈ മഹോത്സവത്തിൽ ലയിച്ചിരിക്കയാൽ പകലവസാനിച്ചതും നാമറിയുന്നില്ല, ദേവി, നോക്കു നോക്കു,

ഹൃദയത്തിലിരിപ്പു കാന്തനെന്നാ-
സ്സുദതിക്കൊപ്പമിതാ കിഴക്കുമിപ്പോൾ
ഉദയാദ്രി മറച്ചു ചന്ദ്രനെത്താൻ
വദനത്തിൻെറ വിളപ്പിനാൽ വധിപ്പൂ! ൨൭

ആകയാൽ നമുക്കു് അകത്തേക്കുതന്നെ പോകാം.

(എല്ലാവരും എഴുന്നേല്ക്കുന്നു.)

സാഗ—തമ്പുരാട്ടി പുറപ്പെട്ടുവല്ലോ. ഞാനും ഇവിടെനിന്നു വേഗത്തിൽ തിരിച്ചേക്കാം. (രാജാവിനെ മോഹത്തോടുകൂടി നോക്കി നെടുവീപ്പിട്ടു്) ഭാഗ്യംകെട്ടവളാകയാൽ എനിക്കു കുറച്ചുനേരവുംകൂടി ഇദ്ദേഹത്തെ കണ്ടുകൊണ്ടിരിപ്പാനും കഴിയാതായല്ലോ! (രാജാവിനെ നോക്കിക്കൊണ്ടു പോയി.)

രാജാ—(ചുററിനടന്നു്) പ്രിയേ,

തങ്കപ്പങ്കജമൊത്ത നിന്മുഖമഹ-
ങ്കാരത്തൊടത്തിങ്കളിൽ
തങ്കം ഹുങ്കു തകൎത്തു; പത്മമതുക-
ണ്ടേന്തുന്നു സങ്കോചവും;
നിൻകൈകെങ്കയ്യുമെഴുന്ന വേശ്യകളുയ-
ൎത്തീടും ജയോൽഗീതി നി-
ശ്ശങ്കം നാണമിയററി ഭൃംഗിയെ ലയി-
പ്പിക്കുന്നു പൂമൊട്ടിലും! വന്ന

(എല്ലാവരും പോയി.)

മദനോത്സവം എന്ന ഒന്നാമങ്കം





ങ്ങിയതു്. (കണ്ണുനീരോടെ) ഭഗവൻ സൂനബാണ, വാന വരേയും ദാനവരേയുമെല്ലാം വെന്നുവിളയാടുന്ന അവി ടെക്കു് ഒരു പെണ്ണിനെയോ പോരാടുവാൻ കിട്ടിയതു്? ഈ നിലയിൽ എനിക്കെല്ലാംകൊണ്ടും ഊഴിവെടിയാറാ യിരിക്കുന്നു. ആകയാൽ വല്ലവരും വരുന്നതിനുമുമ്പു് ആ തിരുവുടൽ പലകയിലെഴുതീട്ടെങ്കിലും കണ്ടാനന്ദിച്ചു കൊണ്ടു് എന്റെ കഥ കഴിച്ചേക്കാം. (നാട്യത്താൽ പലകയെടുത്തു കൈവിറയോടെ) അയ്യോ കഷ്ടം! ഉള്ള വല്ലാതെപ്പതറിയിരിക്കയാൽ കൈ വിറയ്ക്കുന്നു. എങ്കിലും ആ പൂമെയ്യൊന്നു കാണ്മാൻ മറ്റൊരുവഴിയുമില്ലായ്കയാൽ കഴിയുന്ന മട്ടിലെല്ലാം പണിപ്പെടുകതന്നെ. (എഴുതുന്നു.)

(അനന്തരം ശാരികക്കൂടെടുത്തുകൊണ്ടു സുസംഗത പ്രവേശിക്കുന്നു.)

സുസം—(നോക്കീട്ടു്) ഇതാണു് ആ കദളീഗൃഹം. അകത്തേക്കു ചെല്ലട്ടേ. (അങ്ങിനെചെയ്തു്) ഇതാ സാഗരിക! ഇവളെന്താണു പിന്നെ മാരമാലിൽ മുഴുകിയപോ ലിരിക്കുന്നതു്? ചിത്രമെഴുതുന്നതിലുള്ള താൽപര്യത്താൽ ഇങ്ങോട്ടൊന്നുനോക്കാനും ഭാവിക്കുന്നില്ലെന്നോ? ആകട്ടെ; പിന്നാലെ പതുങ്ങിച്ചെന്നു് ഇവളെന്താണു വരയ്ക്കുന്ന തെന്നു നോക്കുകതന്നെ. (അങ്ങിനെചെയ്യുന്നു.)

സാഗ—(കണ്ണുനീരോടെ) ആ കോമളവിഗ്രഹം ഞാൻ എഴുതിമുഴമിച്ചു. എങ്കിലും ബാഷ്പധാരയുണ്ടോ അതു കാണ്മാൻ ഇടയാക്കുന്നു? ഭഗവൻ വിധേ, പരാധീന ശരീരയായ എനിക്കു തടസ്സംകൂടാതെ അദ്ദേഹത്തെ എന്നല്ല അദ്ദേഹത്തിന്റെ ചിത്രവും കാട്ടിത്തരരുതെന്നോ അവിടത്തെ ശാഠ്യം?

സുസം— (ചിത്രപ്പലക നോക്കീട്ട് ആത്മഗതം) എന്താണിതു്! തമ്പുരാനെത്തന്നെയാണല്ലൊ ഇവൾ എഴുതിയിരിക്കുന്നതു്. സാഗരികേ, നന്നായി വളരെ നന്നായി! അല്ലെങ്കിൽ അരയന്നപ്പേടയുടെ മനസ്സുണ്ടോ താമരപ്പൊയ്കയിലല്ലാതെ മറ്റൊരിടത്തു പതിയുന്നു?

സാഗ—(പലകയിൽ നോക്കീട്ട്) മലരമ്പന്റെ അഴകെല്ലാം കവന്ന തമ്പുരാനേ, മന്നിൻതാങ്ങായിരുന്നിട്ടും അവിടുന്നു് എന്തുകൊണ്ടാണ ബന്ധുവിരഹിതയും അനാഥയും അനാലംബയുമായ എന്നെ കൃപാവഹരണത്താൽ ശത്രുവായിത്തീന്ന ആ കാമന്റെ ദ്രോഹത്തിൽനിന്ന രക്ഷിക്കാത്തതു്? അല്ലെങ്കിൽ അവിടുത്തെ മനസ്സറിയാതെ ഞാൻ എന്തിന പുലമ്പുന്നു? (സൂക്ഷിച്ചുനോക്കീട്ട്) അയ്യോ! ഇതു തമ്പുരാന്റെ വെറും ചിത്രമായോ പരിണമിച്ചതു്!!

സുസം—(ആത്മഗതം) അനുരാഗാധിക്യത്താൽ മതിമറന്ന ഇവൾ ചിത്രഗതനായ തമ്പുരാനെപ്പോലും പ്രത്യക്ഷനെപ്പോലെ വണ്ണിച്ചു വിലപിക്കുന്നുവല്ലോ. ഇനി നേരിട്ടു ചെല്ലുകതന്നെ. (അങ്ങിനെചെയ്തു പ്രകാശം) തോഴി, ആരെയാണു വരച്ചിരിക്കുന്നതു്? അയ്യോ! ഇവൾ കേൾക്കുന്നില്ലല്ലോ. എന്റെ പ്രിയപ്പെട്ട തോഴി, സാഗരികേ, ആരെയാണു നീ വരച്ചിരിക്കുന്നതു് എന്നല്ലേ ഞാൻ ചോദിച്ചതു്?

സാഗ—(മുഖമുയത്തി സുസംഗതയെക്കണ്ടു്, മുഖംതിരിച്ചു കണ്ണുനീരടക്കുവാനും പലകമറയ്ക്കുവാനും യത്നിച്ചുകൊണ്ടു, വല്ലായ്മ

കലന്ന പുഞ്ചിരിയോടെ) ഓ! പ്രിയസഖിയായ സുസം ഗതയോ!!

സുസം—ആരെയാണു നീ വരച്ചിരിക്കുന്നതു്?

സാഗ—സഖി, വരു ഇരിക്ക.

സുസം—(ഇരുന്നു പലക ചൂണ്ടിക്കാണിച്ച്) തോഴി, കാട്ടു കാട്ടു, ആരെയാണു വരച്ചിരിക്കുന്നതു്?

സാഗ—സഖി, മദനോത്സവത്തിൽ ഭഗവാനായ അനംഗനെ!

സുസം—(മന്ദഹാസത്തോടെ) അമ്പ! നീ വലിയ കേമി തന്നെ. എന്നാൽ ഈ കാമദേവൻ സത്യമായും രതിവിര ഹിതനായാണു് ഇരിക്കുന്നതു്. ആകയാൽ ആ ന്യൂനത നീക്കിക്കൊണ്ടു ഞാൻ ഇതിൽ രതിയേയും വരയ്ക്കട്ടെ. (നാട്യത്താൽ പലകവാങ്ങി എഴുതുന്നു.)

സാഗ—(നോക്കീട്ടു നീരസത്തോടെ) സഖി, എന്തിനെ നെയും നീ ഇതിലെഴുതി?

സുസം—(ചിരിച്ചിട്ടു്) തോഴി, വെറുതെയാണു് നീ ദേഷ്യപ്പെടുന്നതു്. നീ കാമനെയെന്നപോലല്ലേ ഞാൻ രതിയേയും എഴുതീട്ടുള്ളു? നീ എന്തിനാണു പിന്നെ പരിഭ്രമിക്കുന്നതും? ആകയാൽ നടന്നതെല്ലാം തുറന്നു പറഞ്ഞേക്കു.

സാഗ—(നാണിച്ചു കണ്ണുനീരോടെ) പ്രിയസഖി എല്ലാം അറിഞ്ഞിട്ടുണ്ടല്ലോ. ഇനി എന്താണു മറയ്ക്കേണ്ടതാ യുള്ളതു്? (സുസംഗതയുടെ കൈപിടിച്ച്) സഖി, എന്റെ

നാണത്തിന് ഒരു കൈയുംകണക്കുമില്ല. ആകയാൽ ഇതു ഗ്രൂഢമായി വെച്ചുകൊള്ളണേ.

സുസം—തോഴി, എന്തിനു നാണിക്കുന്നു? ഇത്തരത്തിലുള്ള ഒരു കന്യകയ്ക്കു തീച്ചയായും ഇങ്ങിനെയുള്ള ഒരു വരനിലാണു മോഹമുദിക്കേണ്ടതു്. എന്നാലും ഞാൻ ഇതു് ആരേയും അറിയിക്കയുമില്ല. പക്ഷേ, ധാരണാശക്തിയേറിയ ഈ ശാരിക ഇപ്പോൾ കേട്ടതെല്ലാം വല്ലവരുടേയും മുമ്പിൽവെച്ചു ചിലയ്ക്കുന്നതായാൽ കാൎയ്യം കുഴപ്പത്തിലാകുമല്ലോ.

സാഗ—സഖി, ഈ വൎത്തമാനം ആരുടേയും മുമ്പിൽവെച്ചു ചിലയ്ക്കാതിരിക്കുമാറു വേണ്ടതെല്ലാം ഈ ശാരികയെ പഠിപ്പിച്ചാലും.

സുസം—തോഴി, പേടിക്കേണ്ട; ഞാൻ അങ്ങിനെ ചെയ്തുകൊള്ളാം.

സാഗ—സഖി, സന്താപമാണല്ലോ ദുസ്സഹമാകുമാറു് ഇപ്പോൾ എന്നെ ബാധിക്കുന്നതു്! (മൂർഛിക്കുന്നു.)

സുസം—(സാഗരികയുടെ മാറിൽ തൊട്ടുനോക്കീട്ടു്) തോഴി, ആശ്വസിക്ക ആശ്വസിക്ക. ഈ പൊയ്കയിൽ ചെന്നു താമരയിലയും മൃണാളവും പറിച്ചെടുത്തു ഞാൻ ഇതാ എത്തിക്കഴിഞ്ഞു. (പോയി തിരിയെവന്നു, നാട്യത്താൽ താമരയില കൊണ്ടു ശയ്യയും മൃണാളംകൊണ്ടു വലയങ്ങളും നിൎമ്മിച്ചു, ബാക്കിയുള്ള ഇലയും മൃണാളവും സാഗരികയുടെ മാറിലും അണയ്ക്കുന്നു.)

സാഗ—(ഇലകളെ നീക്കിക്കൊണ്ടു്) സഖി, താമരയിലയും മൃണാളവും വലിച്ചുകളഞ്ഞേക്കു. നീ എന്തിനാണു പാഴ്വേല ചെയ്തു കുഴങ്ങുന്നതു്?

അടിമയാണിവൾ; മോഹമലഭ്യനാം
നെടിയവങ്കലു;-മുണ്ടതിലജ്ജയും;
കൊടിയതാണനുരാഗവു;-മില്ല ഭ്രൂ-
വെടികയെന്നിയെ മററൊരു മാൎഗ്ഗവും. ൧൭

(അണിയറയിൽ)

തന്നെബ്ബന്ധിച്ച തങ്കത്തുടരുഴറിമുറി-
ച്ചായതും കന്ധരത്താ-
ലൊന്നിച്ചാഞ്ഞാഞ്ഞിഴച്ചും, ചലചരണരണൽ-
ക്കിങ്കിണിക്കോപ്പണിഞ്ഞും,
ഇന്നാശപ്പന്തിവിട്ടിട്ടൊരുകപി കുതിര-
ക്കാരെയും പിന്നിലാക്കി-
ച്ചെന്നെത്തീടുന്നു വത്സേശപരവസതിയില-
സ്ത്രീകളിൽ പേടി ചേൎത്തും. ൨

അത്രതന്നെയുമല്ല,

ഓടീ മൎത്ത്യതയററ ഷണ്ഡനിവഹം
കൈവിട്ട നാണത്തൊടും;
നേടീ കഞ്ചുകികഞ്ചുകത്തിലഭയം
പേടിച്ചൊരിക്കുള്ളനും;
തേടീ ഹന്ത! കിരാതർ നാമസദൃശം
പൎയ്യന്തഭാഗങ്ങളും;
കൂടീ കുബ്ജത കൂനനും മറയുവാൻ
കൂനാങ്ങ നീങ്ങീടവേ. ൩

സുസം—(കേട്ടു മുമ്പോട്ടുനോക്കി പരിഭ്രമിച്ചെഴുന്നേററു സാംഗരികയുടെ കൈപിടിച്ച്) തോഴി, എഴുന്നേല്ക്കു എഴുന്നേല്ക്കു. കുഴപ്പമുണ്ടാക്കുന്ന ഈ മരഞ്ചാടി ഇങ്ങോട്ടുതന്നെയാണു് വരുന്നതു്. ആകയാൽ ഇതു നമ്മെക്കാണാതെ കടന്നു പോകുവോളം നമുക്കു് ഇരുട്ടെഴുന്ന ഈ തമാലക്കൂട്ടത്തിലേക്കു മാറി മറഞ്ഞുനിന്നു നോക്കാം.

(രണ്ടാളും പേടിയോടുകൂടി അങ്ങിനെ ചെയ്യുന്നു.)

സാഗ—സുസംഗതേ, ചിത്രപ്പലക എടുക്കാതെയാണല്ലോ നാം പോന്നതു്! ആരെങ്കിലും വന്നു് അതു കണ്ടുവെങ്കിലോ?

സുസം—തോഴി, മററുള്ള കുഴപ്പങ്ങളൊന്നും ഓക്കാതെ നീ എന്തുകൊണ്ടാണു ചിത്രപ്പലകയെമാത്രം അത്രസാരമാക്കിയെണ്ണുന്നതു്? നോക്കു്! ശാരികയ്ക്കുവേണ്ടി വെച്ചിരുന്ന ചോറും തൈരും കഴിപ്പാനായി അതിൻെറ കൂടു തുറന്നിട്ടു കുരങ്ങു് അതിനെ അതാ പറപ്പിച്ചുകളഞ്ഞിരിക്കുന്നു. നമുക്കിപ്പോൾ അതിനെ പിന്തുടരുക.

(രണ്ടാളും ചുററിനടക്കുന്നു.)

(അണിയറയിൽ)

ആഹാ! ആശ്ചര്യമാശ്ചര്യം!!

സാഗ— (നോക്കിപ്പേടിച്ചുകൊണ്ടു്) സുസംഗതേ, വല്ലാത്ത ആ കുരങ്ങാണെന്നു തോന്നുന്നു പിന്നെയും ഇങ്ങോട്ടു തിരിച്ചിരിക്കുന്നതു്.

സുസം—(നോക്കീട്ടു മന്ദഹാസത്തോടെ) തോഴി, എന്തിനു പേടിക്കുന്നു? തമ്പുരാൻെറ ഉററചെങ്ങാതിയായ ആര്യവസന്തകനാണല്ലോ ഇദ്ദേഹം.

സാഗ—എന്നാൽ ഇദ്ദേഹത്തെ ഒന്നു കാണേണ്ടതാണു്. (താൽപര്യത്തോടുകൂടി നോക്കുന്നു.)

സുസം—ഇദ്ദേഹത്തെ കണ്ടിട്ടു നിനക്കെന്തുവേണം? ശാരിക അതാ പറന്നു ദൂരത്തായി. അതിനെ ചെന്നു പിടിക്കുക.

(രണ്ടാളും പോയി. പ്രഹൃഷ്ടനായ വിദൂഷകൻ തിരശ്ശീല തട്ടിനീക്കി പ്രവേശിക്കുകയും ചെയ്യുന്നു.)

വിദൂ—ആഹഹാ! ആശ്ചര്യമാശ്ചര്യം!! ധാർമ്മികനായ ഖണ്ഡദാസ, ഭവാന്റെ വൈഭവം കേമംതന്നെ. ഞാൻ ചെന്നു് ഈ സന്തോഷവർത്തമാനം തോഴരെ അറിയിക്കട്ടെ. (ചുറ്റിനടന്നു നോക്കീട്ടു്) തോഴർ ഇതാ ദോഹദപ്രയോഗത്തിലുള്ള വിശ്വാസംമൂലം, നവമാലികയെ പുഷ്പിതയായിക്കാണുക കഴിഞ്ഞിട്ടില്ലെങ്കിലും, അതു നടന്നിട്ടുണ്ടായതെന്നു തോന്നുമാറുള്ള സന്തോഷാധിക്യത്താൽ വികസിച്ച കണ്ണുകളോടുകൂടി ഇങ്ങോട്ടു തന്നെ വരുന്നു. അടുത്തുചെല്ലട്ടെ. (ചുറ്റിനടക്കുന്നു.)

(അനന്തരം രാജാവു പ്രവേശിക്കുന്നു.)

രാജാ—(ഉല്ലാസത്തോടെ)

പൊട്ടെന്നൽക്കലികാഭയേന്തിയുഴറി-
ജ്ജൃംഭിക്കയാൽ പാണ്ഡുവായ്,
തട്ടിക്കേറിയടിച്ചിടും ശ്വസനമേ-
റ്റുഷ്ണിച്ച പൂമെയ്യുമായ്,
തോട്ടത്തിന്നു വിഭൂഷയായി; മദന-
ത്താങ്ങാമെന്നിഴം വല്ലി ഞാൻ
പാട്ടിൽ സ്ത്ര്യന്തരമാക്കിയെണ്ണിയരിശം
ദേവിക്കു ചേർക്കും ധ്രുവം. ൮

വിദൂ—(സന്തോഷത്തോടെ അടുത്തു ചെന്നു്) തോഴരേ, താങ്കൾക്കു നല്ലകാലമായി. ആ ദോഹദം പ്രയോഗിച്ചപ്പോൾതന്നെ താങ്കളുടെ നവമാലിക ഇടതൂർന്നു പൂക്കലയണിഞ്ഞ ശാഖകളെക്കൊണ്ടു ദേവിയുടെ മാധവീലതയെക്കൂടി നിന്ദിച്ചുതുടങ്ങി.

രാജാ—വയസ്യ, അതിനെന്താണു സന്ദേഹം? മണിമന്ത്രൌഷധികളുടെ മാഹാത്മ്യം ഇത്രയിത്രയാണെന്നു കണക്കാക്കത്തക്കതല്ല. നോക്കൂ,

വൈകുണ്ഠന്റെ ഗളസ്ഥരത്നമടരിൽ
കണ്ടോടി ശത്രുക്കൾ;-ഉ-
ക്കാകെപ്പോയി ബിലത്തിൽ വാഴ്‌വു ഭുജഗം
മന്ത്രപ്രഭാവത്തിനാൽ;
ഹാ! കൈവന്നു തിരിച്ചുമന്ദമുയിരും
ദിവ്യൌഷധത്തുമ്മണം
തൂകും തെന്നലടിക്കെ, രാവണി പുരാ
കൊന്നിട്ടവർക്കൊക്കയും!! ൫

ആകയാൽ അവിടേക്കു വഴികാട്ടു. ഞാനും അതു കണ്ടു കണ്ണുണ്ടായതുകൊണ്ടുള്ള ഫലം അനുഭവിക്കട്ടെ.

വിദൂ—(തള്ളിച്ചയോടുകൂടി) തോഴർ ഇതിലേ ഇതിലേ.

(രണ്ടാളും ചുററിനടക്കുന്നു).

വിദൂ—(ഭയംനടിച്ചു രാജാവിന്റെ കൈ കടന്നുപിടിച്ചു്) തോഴരേ, വരൂ നമുക്കു് ഓടിപ്പോകാം. ഈ ബകുളമരത്തിൽ ഒരു ചെകിത്താന്റെ വാഴ്ചയുണ്ടു്.

രാജാ—എന്തൊരുഭോഷത്തമാണ് ഇതു്! വയസ്യ, പേടിക്കാതെ നടന്നുകൊള്ളൂ. ചെകിത്താന്മാക്കും മററുമുണ്ടോ ഇവിടെ വന്നു വമ്പുകാട്ടാൻ വൈഭവം?

വിദൂ—(ചെവിയോർത്തു്) അതു് അക്ഷരങ്ങൾ തെളിയുമാറാണല്ലോ ഉച്ചരിക്കുന്നതും. ഞാൻ പറഞ്ഞതു പിടിച്ചില്ലെങ്കിൽ, മുമ്പോട്ടു ചെന്നു തന്നെത്താൻ ചെവിയോർത്തുനോക്കിയാൽ മതി.

രാജാ—(ചെവിയോർത്തുകൊണ്ടു്)

തെളിമയൊട്ടുളവാകുന്നുണ്ടു വർണ്ണങ്ങളെല്ലാം;
കളരവമിതൊഴുക്കീടുന്നതും സ്ത്രീഗളം താൻ;
എളിയൊരു തനുവല്ലാതേകുമോ നേർമ്മയേവം?
കിളിയുടെമൊഴിയെന്നാണാകയാലോർപ്പു ഞാനും. ൯

(മുമ്പോട്ടുനീങ്ങി മുകളിലേക്കു നോക്കീട്ടു മന്ദഹാസത്തോടെ) ഓ! ഇതു് ഒരു ശാരികതന്നെ.

വിദൂ—(മേല്പോട്ടു നോക്കീട്ടു്) ഇതു് ഒരു ശാരികയാണെന്നോ വന്നുകൂടിയതു്? (ദേഷ്യത്തോടെ വടി ഉയർത്തിക്കൊണ്ടു്) എടി തെമ്മാടിച്ചി, വാസ്തവത്തിൽ വസന്തകൻ നിന്നെപ്പേടിച്ചുവെന്നോ നീ നിനച്ചതു്? കുറച്ചുനേരവും കൂടി അവിടെത്തന്നെ ഇരിക്കു്. ദുഷ്ടൻെറ മനസ്സുപോലെ വളഞ്ഞിരിക്കുന്ന ഈ വടികൊണ്ടു ഞാൻ പാകമായ വിളാമ്പഴമെന്നോണം ഈ ബകുളത്തിൽനിന്നു നിന്നെ തല്ലിക്കൊഴിച്ചേക്കാം.

രാജാ—വയസ്യ, മൌഢ്യംമൂലം ഭവാൻ ഇതിനെ പേടിപ്പിക്കേണ്ട. ഇതു നമ്മെ രസിപ്പിക്കുമാറാണു് എന്തോ പറയുന്നതു്. നമുക്കു കേൾക്കുക.

(രണ്ടാളും ചെവിയോൎത്തു നില്ക്കുന്നു.)

വിദൂ—എന്താണു് ഈ കേൾക്കുന്നതു—"സഖി, എന്തിനെന്നെയും നീ ഇതിലെഴുതി?" "തോഴി, വെറുതെയാണു നീ ദ്വേഷ്യപ്പെടുന്നതു്. നീ കാമനെ യെന്നപോലല്ലേ ഞാൻ രതിയേയും എഴുതീട്ടുള്ളു?" എന്നോ? (ആലോചിക്കുന്നതായി നടിച്ചു്) തോഴരേ, ഇതെന്തായിരിക്കാം?

രാജാ—വയസ്യ, ഏതോ ഒരുവൾ അനുരാഗത്തോടെ വരച്ച ഹൃദയവല്ലഭനെ സഖിയുടെ മുമ്പിൽ വെച്ചു കാമദേവനാക്കി മറച്ചപ്പോൾ, സമൎത്ഥയായ ആ സഖി അതറിഞ്ഞു രതിവ്യപദേശത്തോടെ അവളേയും ആ പലകയിൽതന്നെ എഴുതിയെന്ന കഥയായിരിക്കാം ഇതു്.

വിദൂ—(വിരലുകൾകൊണ്ടു ഞൊടിച്ചിട്ടു്) ശരി! നല്ല യുക്തിയുണ്ടു്.

രാജാ—വയസ്യ, ശബ്ദിക്കാതിരിക്കു. ഇതു പിന്നെയും ഉരിയാടുന്നുണ്ടു്.

വിദൂ—(ചെവിയോൎത്തു്) തോഴരേ, ഇതു പറയുന്നു— "തോഴി, എന്തിനു നാണിക്കുന്നു? ഇത്തരത്തിലുള്ള ഒരു

കന്യകയ്ക്കു തീച്ച്യയായും ഇങ്ങിനെയുള്ള ഒരു വരനിലാണു മോഹമുദിക്കേണ്ടതു്" എന്നു്. തോഴരേ, ഈ ചിത്രം ഏവളുടേയോ അവൾ കന്യകതന്നെ; കാണത്തക്ക സൌന്ദൎയ്യമുള്ളവളും ആയിരിക്കണം.

രാജാ—എന്നാൽ മനസ്സിരുത്തി കേൾക്കുക, എനിക്കു പുതുമയ്ക്കുള്ള ഒരു വഴിയുമായി.

വിദൂ—തോഴരേ, താങ്കൾ കേട്ടുവല്ലോ—"സഖി, താമരയിലയും മൃണാളവും വലിച്ചുകളഞ്ഞേക്കു. നീ എന്തിനാണു പാഴ്വേലചെയ്തു കുഴങ്ങുന്നതു്?" എന്നു്.

രാജാ—ഞാൻ കേട്ടുവെന്നുതന്നെയല്ല, ഇതിൻെറ താൽപൎയ്യവും കുറിച്ചുകഴിഞ്ഞു.

വിദൂ—തോഴരേ, താങ്കൾക്കേ അറിവുള്ളു എന്നു നടിച്ചു ചാടിപ്പുറപ്പെടേണ്ട. ശാരിക ഇപ്പോഴും കുറുകുറുക്കിക്കൊണ്ടാണു് ഇരിക്കുന്നതു്. ആകയാൽ എല്ലാം കേട്ടതിനുശേഷം ഞാൻതന്നെ വ്യാഖ്യാനിച്ചുതരാം.

രാജാ—കൊള്ളാം! അപ്രകാരം ആവട്ടെ.

വിദൂ—(ചെവിയോൎത്തു്) ഈ ദുവ്വൃത്ത നാലുവേദങ്ങളും പഠിച്ച ബ്രാഹ്മണനെന്നപോലെ ഇതാ ഋക്കുകളോതുന്നു.

രാജാ—വയസ്യ, എന്തോ നിനച്ചിരിക്കയാൽ ഞാൻ അത്രയ്ക്കു മനസ്സിരുത്തിയുള്ളു. ആകയാൽ കേട്ടതു് എന്നെ കേൾപ്പിച്ചാലും.

വിദൂ—ഇതു് ഇങ്ങിനെയാണു് ഓതിയതു്,

"അടിമയാണിവൾ; മോഹമലഭ്യനാം
നെടിയവങ്കല്ല;-മുണ്ടതിലജ്ജയും;
കൊടിയതാണനുരാഗവു;-മില്ല ഭ്രൂ-
വെടികയെന്നിയെ മറ്റൊരുമാർഗ്ഗവും."

രാജാ—ഭവാൻ മഹാബ്രാഹ്മണൻതന്നെ! ഇപ്രകാരമുള്ള ശ്ലോകങ്ങൾ ഭവാനല്ലാതെ മറ്റാർക്കറിയാം?

വിദൂ—പിന്നെ എന്താണിതു്?

രാജാ—ശ്ലാഘ്യയായ ഒരു യുവതി താൻ കാമിക്കുന്ന പുരുഷനെ കിട്ടായ്കയാൽ മരിപ്പാനൊരുങ്ങവെ പാടിയ ഒരു ഗാഥ!

വിദൂ—(ഹഹഹായെന്നു് ഉച്ചത്തിൽ ചിരിച്ചിട്ടു്) തോഴരേ, എന്തിനാണു് ഈ വളച്ചുകെട്ടും പത്രാസ്സുമെല്ലാം? ചൊവ്വെപ്പറയാമായിരുന്നുവല്ലോ എന്നെക്കിട്ടാഞ്ഞിട്ടെന്നു്. ഇന്നു താങ്കളെയല്ലാതെ മറ്റാരെയാണു താരമ്പനെന്നിങ്ങിനെ ഒരു സുന്ദരിക്കു മറയ്ക്കേണ്ടതായുള്ളതു്?

രാജാ—(മുകളിലേക്കു നോക്കീട്ടു്) ഛി ഛി! എന്തപകടമാണു് ഈ ചെയ്തതു്? ശബ്ദമുണ്ടാക്കിച്ചിരിച്ചിട്ടാണു ശാരിക പേടിച്ചു പറന്നുപോയതു്.

(രണ്ടാളും അതിനെ തേടുന്നു.)

വിദൂ—അതു് ഈ കദളീഗൃഹത്തിലേക്കുതന്നെയാണു പോയിട്ടുള്ളതു്. നമുക്കു് അതിനെ തേടിച്ചെല്ലുക.

രാജാ—അങ്ങിനെതന്നെ.

(രണ്ടാളും ചുറ്റിനടക്കുന്നു.)

രാജാ—

കുന്നിക്കുംകുസുമശരാൎത്തി തോഴിയോട-
ക്കന്നാൽക്കണ്ണികളരുളെശ്രവിച്ചതെല്ലാം
പിന്നീടശ്ശിശ്ശുശ്ശുകശാരികാദിയോതി-
ത്തന്നെത്താനറിയുമവൻ കൃതാൎത്ഥനല്ലോ! ൭

വിദൂ—ഇതാണല്ലോ കദളീഗൃഹം. അകത്തേക്കു ചെല്ലുക.

(രണ്ടാളും അങ്ങിനെചെയ്യുന്നു.)

വിദൂ—തോഴരേ, തെണ്ടിത്തിരിഞ്ഞുപോയ ആ ശാരികയെ എന്തിനു തേടുന്നു? നമുക്കിപ്പോൾ മന്ദമാരുതാന്ദോളിതമായ കദളീദളങ്ങളാൽ കുളൎപ്പിക്കപ്പെട്ട ഈ ശിലാതലത്തിലിരുന്നു കുറച്ചാശ്വസിക്കുക.

രാജാ—ഓ അങ്ങിനെതന്നെ.

(രണ്ടാളും ഇരിക്കുന്നു.)

(രാജാവു കുന്നിക്കുമിത്യാദിശ്ലോകം വീണ്ടും ചൊല്ലുന്നു.)

വിദൂ—(ഒരു ഭാഗത്തേക്കു നോക്കീട്ട്) തോഴരേ, തുറന്നിട്ട വാതിലോടുകൂടി കിടക്കുന്ന ഈ കൂട് ആ ശാരികയുടേതായിരിക്കണം. ഇതാ കിടക്കുന്നു ആ ചിത്രപ്പലകയും. (എഴുന്നേററുചെന്നു പലകയെടുത്ത് അതിൽ നോക്കി സന്തോഷത്തോടെ). തോഴരേ, താങ്കൾ വലിയ ഭാഗ്യവാൻതന്നെ.

രാജാ—(കൌതുകത്തോടെ) വയസ്യ, ഭവാൻ പറഞ്ഞതിൻെറ സാരമെന്ത്?

വിദൂ—ഞാൻ ഉദ്ദേശിച്ചതുപോലെ താങ്കളെത്തന്നെയാണ് ഇതിൽ എഴുതിയിരിക്കുന്നത്. ഇന്നു മററാരാണു കാമസമാനരൂപനായുള്ളത്?

രാജാ—(സന്തോഷത്തോടുകൂടെ കൈകൾ നീട്ടിക്കൊണ്ട്) വയസ്യ, തന്നാലും,

വിദൂ—ഞാൻ തരുന്നില്ല. ആ കന്യകയേയും ഇതിൽതന്നെയാണു വരച്ചിട്ടുള്ളത്. ഇത്തരത്തിലുള്ള ഒരു ലാവണ്യവതിയെ കാട്ടിത്തരുന്നതിനും തക്കതായ സമ്മാനം കിട്ടേണ്ടതാണ്.

രാജാ—(പിടിച്ചുപറിച്ച് അതിൽ നോക്കീട്ട്)

വിലാസവാപ്യാൽ കമലാഭയെത്തുലൊം
തുലച്ചഹോ! ചിത്രഗതാഭിരാമയായ്
ബലാൽ സപക്ഷം തെളിയിച്ചു മാനസ-
ത്തിലേവളാണേറിയതിങ്ങു ഹംസിപോൽ? വൃ

(അനന്തരം സാഗരികയും സുസംഗതയും പ്രവേശിക്കുന്നു.)

സുസം—തോഴി, ശാരികയെ കണ്ടുകിട്ടിയതേ ഇല്ല. ആകയാൽ കദളീഗൃഹത്തിൽ ചെന്നു ചിത്രപ്പലകയെങ്കിലും എടുത്തുകൊണ്ടു തിരിച്ചുവരാം.

സാഗ—ഓ അങ്ങിനെതന്നെ.

(രണ്ടാളും ചുററിനടക്കുന്നു.)

വിദൂ—തോഴരേ, എന്തുകൊണ്ടാണ് ഈ കന്യകയെ കരയുന്നമട്ടിൽ വരച്ചിരിക്കുന്നത്?

സുസം—(ചെവിയോർത്ത്) ഈ കേൾക്കുന്നതു വസന്തകൻെറ ശബ്ദമാകയാൽ തമ്പുരാനുമുണ്ടായിരിക്കും. ആകയാൽ ഈ വാഴക്കൂട്ടത്തിൽ മറഞ്ഞുനിന്നു ഇവരുടെ ഭാവം എന്താണെന്നു നോക്കുക.

(രണ്ടാളും അങ്ങിനെ ചെയ്യുന്നു.)

രാജാ—തോഴരേ, നോക്കനോക്ക! (വിലാസവാപ്യാൽ ഇത്യാദി ശ്ലോകം പിന്നെയും ചൊല്ലുന്നു.)

സുസം—(സന്തോഷത്തോടെ) തോഴി, നിനക്കു നല്ല കാലമായി. നിൻെറ പ്രിയതമൻ ഇതാ നിന്നെത്തന്നെ പുകഴ്ത്തിക്കൊണ്ടിരിക്കുന്നു.

സാഗ—(നാണത്തോടെ) സഖി, നേരമ്പോക്കിലുള്ള വാസനയാൽ നീ എന്നെ പുച്ഛിക്കയാണല്ലേ?

വിദൂ—(രാജാവിനെ ഇളക്കിക്കൊണ്ട്) തോഴരേ, എന്തുകൊണ്ടാണ് ഈ കന്യകയെ കരയുനാമട്ടിൽ വരച്ചിരിക്കുന്നതെന്നല്ലേ ഞാൻ ചോദിച്ചതു്?

രാജാ—അതെല്ലാം ശാരികതന്നെ പറഞ്ഞുവല്ലോ.

സുസം—(ചിരിച്ചിട്ട്) അമ്പ! ആ മേധാവിനി തൻെറ മേധയെ പ്രദർശിപ്പിച്ചുകഴിഞ്ഞു.

വിദൂ—തോഴരെ, ഈ സുന്ദരി താങ്കൾക്കു നയനസാഫല്യം ഏകിയിരിക്കുമല്ലോ.

സാഗ— (നടുങ്ങിക്കൊണ്ട് ആത്മഗതം) എന്തായിരിക്കുമോ ഇദ്ദേഹത്തിൻെറ മറുവടി? വാസ്തവത്തിൽ ഞാൻ ഇപ്പോൾ കാലെടുത്തുവെച്ചിരിക്കുന്നതു ജീവിതമരണങ്ങളുടെ നടുക്കാണ്.

രാജാ— വയസ്യ, നയനസാഫല്യത്തെപ്പററി എടുത്തുപറയണം എന്നുണ്ടോ? ഇതാ നോക്കു,

ക്ലേശത്തോടെന്റെ കണ്ണിന്നിവളുടെ തുട പി-
ന്നിട്ടിതാ തന്നിതംബോ-
ദ്ദേശത്തിൽ പെട്ടുഴന്നും, വലികളിലിടറി-
ത്താഴ്ന്നു മധ്യത്തിൽ നിന്നും,
ഏശീട്ടും ദാഹവായ്പാൽ കുചഗിരിമുകളിൽ
പയ്യവെച്ചെന്നുചേന്നി-
ട്ടാശാപാശത്തൊടിപ്പോൾ ജലലവമിയലും
നേത്രമീക്ഷിപ്പു മേന്മേൽ! ൯

അത്രതന്നെയുമല്ല,

ഇവളുടെ മുഖമാമിപ്പുത്തനാം പൂർണ്ണചന്ദ്ര-
ന്നവികലഗുണമെല്ലാം ചേർത്തുമൂലം വിരിഞ്ചൻ
സ്വവസതിശതപത്രംകൂമ്പവെഷ്ഷൾപദംപോ-
ലവിരതമതിനുള്ളിൽ പെട്ടു മാഴ്കീടുമല്ലോ! ൧൦

സുസം—തോഴി, നീ ഇതു കേട്ടുവല്ലോ.

സാഗ—(ചിരിച്ചുകൊണ്ടു്) ചിത്രമെഴുതുന്നതിൽ നിനക്കുള്ള സാമത്ഥ്യത്തെയാണു പുകഴ്ത്തിയിരിക്കുന്നതു്. ആകയാൽ നീതന്നെയാണു് ഇതു കേൾക്കേണ്ടവളും.

വിദൂ—തോഴരേ, ഇപ്രകാരമുള്ളവൾ (പലകയിൽ ചൂണ്ടിക്കൊണ്ടു്) ഇത്തരത്തിലെങ്കിലും താങ്കളോടുകൂടി ചേരാമെന്നു മോഹിച്ചെഴുതിയ സ്വന്തരൂപത്തിൽ നോക്കുവാനും തോന്നാത്തവിധം താങ്കൾക്കെന്താണു തന്നിൽ ഇത്ര അനാസ്ഥ?

രാജാ—(ചിത്രംനോക്കീട്ടു്) വയസ്യ, ഈ പൂമേനിയാൾ എന്നെ ഇങ്ങിനെ മേനിപ്പെടുത്തിയെന്നതു സത്യമായിട്ടും

എനിക്കെന്നിൽതന്നെ ബഹുമാനം തോന്നിക്കുന്നുണ്ട്. ഇതാ നോക്കു,

എഴുതവെ മിഴിമഞ്ജുനീരൊഴുക്കും
മുഴമതിവക്ത്ര നനച്ചോരെന്റെ മെയ്യിൽ
കൊഴുകൊഴെയഴകാന്ന തൽക്കരത്തിൻ-
തഴകലണഞ്ഞു വിയത്തപോലിരിപ്പൂ! ൧൧

സാഗ—(ആത്മഗതം) മനമേ, മോദിക്ക് മോദിക്ക്. ഇദ്ദേഹത്തിന്ന് എനിലുള്ള മോഹം നീ നിനച്ചിരുന്നതിലും അധികമായാണ് ഇരിക്കുന്നതു്.

സുസം—തോഴി, തമ്പുരാനുംകൂടി നിന്നെകൊണ്ടാടുകയാൽ നീ വലിയ നിലയിൽ എത്തിയിരിക്കുന്നു.

വിദൂ—(ഒരു ഭാഗത്തേക്കു നോക്കീട്ട്) തോഴരേ, കുളുത്ത താമരയിലകൊണ്ടും മൃണാളംകൊണ്ടും ചമച്ചിട്ടുള്ള ഈ മെത്ത ആ സുന്ദരിയുടെ മാരമാലിനെയാണു സൂചിപ്പിക്കുന്നതു്.

രാജാ—വയസ്യ, ഭവാന്റെ നോട്ടം ലേശവും പിഴച്ചിട്ടില്ല. എന്തുകൊണ്ടെന്നാൽ,

ഭാരിച്ചുള്ള കുചങ്ങളും ജഘനവും
ചേന്നിട്ടു രണ്ടറ്റവും
പാരം വാടി, മെലിഞ്ഞ മദ്ധ്യമണയാ-
ബ്ഭാഗം വെറുംപച്ചയായ്,
ഓരം രണ്ടുമുഴറ്റിടുന്ന കരമേ-
റ്റേററം കുഴഞ്ഞുള്ളതായ്,
പോരും ബാലമൃണാളശയ്യയിതുതാൻ
തന്മാരമാലോതുവാൻ. ൧൨

എന്നതന്നെയുമല്ല, ആ യുവതിയുടെ മാറിൽനിന്നു വീണു പോയ ഒരു താമരയിലയും ഇതാ ഈ മെത്തയിൽതന്നെ കിടക്കുന്നു. ആഹാ!

ശീതോപചാരവിധിയായണിമാറിലോമൽ-
ശാതോദരീമണി വഹിച്ച മൃണാളിപണ്ണം
ചേതോഭവാത്തിയെ വിശേഷിതമണ്ഡലത്താ-
ലോതുന്നതില്ല കുചവായ്പിനെയെന്നപോലെ!! ൧൩

വിദൂ—(നിലത്തുനിന്നു് എടുക്കുന്നതായി നടിച്ച്) തോഴരേ, ഇതാ മറെറാന്നു—ശ്രീമതിയുടെ പീനസ്തനങ്ങളിൽ അണിഞ്ഞു വാടിവീണ ഒരു മൃണാളഹാരം.

രാജാ—(വാങ്ങി മാറിലണച്ച്) അല്ലയോ ജഡശീല,

തിക്കിത്തിരക്കിയനിശം വളരുന്ന കൊങ്ക-
പ്പൊൽക്കുംഭയുഗ്മമിട വാഴ്പതിനേകിടാഞ്ഞോ
ഇക്ലേശമിന്നു ബിസഹാര? കടക്കുമോ നിൻ-
ശുഷ്കിച്ചതുല്യമതി?-ലെന്തിനി നിൻെറ കാര്യം? ൧൪

സുസം—(ആത്മഗതം) അയ്യോ കഷ്ടം! കാമഭ്രാന്തു കൊണ്ടു തമ്പുരാൻ ഇതാ ഓരോന്നു പുലമ്പുവാനും തുടങ്ങിയിരിക്കുന്നു. ഇനി അമാന്തിച്ചുകൂടാ. ആകട്ടെ; ഇങ്ങിനെ ചെയ്യാം. (പ്രകാശം) തോഴി, ആക്കുവേണ്ടിയാണു നീ ഇവിടേക്കു പോന്നതു, അദ്ദേഹം ഇതാ നിൻെറ മുമ്പിൽ ഉണ്ടല്ലോ.

സാഗ— (പഴിച്ചുകൊണ്ടു്) സുസംഗതേ, ആക്കുവേണ്ടിയാണു ഞാൻ പോന്നിരിക്കുന്നതു്?

സുസം—(പുഞ്ചിരിയോടെ) തോഴി, നീ തെററി ദ്ധരിക്കേണ്ട. ഞാൻ പറഞ്ഞതു ചിത്രത്തിലെ ആളെക്കുറിച്ചാണ്. ഇതാ ചിത്രപ്പലക! അതെടുത്തുകൊള്ളു.

സാഗ—(ചൊടിച്ചുകൊണ്ടു്)സുസംഗതേ, നീ ഇങ്ങിനെ വളച്ചുനിട്ടിപ്പറഞ്ഞാൽ അതറിവാനുള്ള മിടുക്കു് എനിക്കില്ല. ആകയാൽ ഞാൻ പോകയാണ്.

സുസം—(ആത്മഗതം) ആകട്ടേ; ഇങ്ങിനെ ചെയ്യാം. (സാഗരികയുടെ കൈ പിടിച്ചു പ്രകാശം) ഇത്ര തിടുക്കമൊയോ നിനക്കു പോകുവാൻ? ഞാൻ പലകയെടുത്തു വരുന്നതുവരെ കുറച്ചുനേരവുംകൂടി താമസിക്കു്. (കദളീഗൃഹത്തിലേക്കു ചെല്ലുന്നു.)



വിദൂ—(സുസംഗതയെക്കണ്ടു പരിഭ്രമത്തോടെ) തോഴരേ, ചിത്രപ്പലക മറച്ചുവെക്കു. ദേവിയുടെ അകമ്പടിക്കാരിൽ പെട്ട സുസംഗത ഇതാ വരുന്നു.

(രാജാവു മുണ്ടിൻതലകൊണ്ടു പലക മറയ്ക്കുന്നു.)

സുസം—(അടുത്തു ചെന്നു്) തമ്പുരാൻ ജയിച്ചാലും.

രാജാ—സുസംഗതേ, ഞാൻ ഇവിടെയാണെന്നു നീ എങ്ങിനെ അറിഞ്ഞു?

സുസം—(പുഞ്ചിരിയോടെ) തിരുമേനി ഇങ്ങോട്ടു് എഴുന്നള്ളീട്ടുണ്ടു് എന്നുമാത്രമല്ല, ചിത്രപ്പലകയും അതിനെപ്പററിയുള്ള സകലവിവരങ്ങളുംകൂടി അടിയൻ അറിഞ്ഞാണിരിക്കുന്നതു്. വിടകൊണ്ടു തമ്പുരാട്ടിയോടു് ഉണർത്തിക്കേണ്ടതേ ഇനി ബാക്കിയായുള്ളു. (പുറപ്പെടുന്നു.)

വിദൂ—(അപവാരണംചെയ്തു ഭയത്തോടെ) തോഴരേ, ഇതെല്ലാം വന്നുഭേചരാവുന്നതാണ്. ഈ അടിമപ്പെണ്ണിന്റെ നാക്കിനു് ഒരടക്കവുമില്ല. ആകയാൽ ഇവളെ പാട്ടിലാക്കിയാലും.

രാജാ—(അപവാരണം ചെയ്തു്) കാര്യമാണ ഭവാൻ പറഞ്ഞതു്. (സുസംഗതയുടെ കുറനിര ശരിപ്പെടുത്തി തന്റെ കണ്ണാഭരണം കൊടുത്തുകൊണ്ടു, പ്രകാശം) സുസംഗതേ, ഞാൻ ഇതു നേരമ്പോക്കായേ കരുതീട്ടുള്ളു. ഇതിനുവേണ്ടി നീ ദേവിയെ മുഷിപ്പിക്കണമെന്നുമില്ല.

സുസം—(തൊഴുതു പുഞ്ചിരിയോടെ) തമ്പുരാനേ, അടിയനെ ഇവിടുന്നു ശങ്കിക്കയേ വേണ്ട. ഇവിടത്തെ പ്രസാദത്തിനു പാത്രമാകയാലാണു് അടിയനും ഈ പൊടിക്കൈ പ്രയോഗിച്ചതു്. എന്തിനാണു പിന്നെ ഈ കണ്ണാഭരണം? അടിയന്നു് ഇതിലുമധികമായ അനുഗ്രഹമാകുമല്ലോ ഇവിടുന്നു സാഗരികയെ സമാധാനിപ്പിച്ചാൽ. എന്തിനു് എന്നെയും നീ (പലകയിൽ ചൂണ്ടിക്കൊണ്ടു്) ഇതിൽ എഴുതി എന്നു ചോദിച്ചു പിണങ്ങീട്ടാണു് അവളിരിക്കുന്നതു്.

രാജാ—(ഹർഷത്തോടെ എഴുന്നേറ്റു്) എവിടെയാണു്? എവിടെയാണു സാഗരിക?

സുസം—ഇതിലേ എഴുന്നള്ളിയാലും.

വിദൂ—ഞാൻ ഈ ചിത്രപ്പലകയും എടുത്തുകൊള്ളാം. ഇതുകൊണ്ടു് ഇനിയും വല്ല ഉപയോഗവും ഉണ്ടായേക്കാം.

(എല്ലാവരും കദളീഗൃഹത്തിൽനിന്നു പുറത്തിറങ്ങുന്നു.)

സുസം—ഇതാ സാഗരിക!

സാഗ—(രാജാവിനെക്കണ്ടു സംഭ്രമത്തോടും സാധ്വസത്തോടും കൂടി ആത്മഗതം) അയ്യോ കഷ്ടം! ഇദ്ദേഹത്തെക്കണ്ടിട്ടുണ്ടായ ഊരുസ്തംഭത്താൽ നിന്നിടത്തുനിന്നു് ഒരു അടിപോലും നീങ്ങുവാൻ കഴിയുന്നില്ലല്ലോ! ഞാൻ ഇപ്പോൾ എന്തു ചെയ്യേണ്ടു?

വിദൂ—(സാഗരികയെക്കണ്ടിട്ടു്) അഹോ ആശ്ചര്യം! മാനുഷികളിൽ ഇപ്രകാരമുള്ള രൂപഗുണവും കാണാവുന്നതാണല്ലോ. തോഴരേ, ഈ സുന്ദരിയെ സൃഷ്ടിച്ചപ്പോൾ ബ്രഹ്മാവിനുതന്നെ വിസ്മയമുളവായിരിക്കണം.

രാജാ—വയസ്യ, അതു ശരിയാണു്.

ത്രൈലോക്യത്തിനു ഭൂഷയായ വിധമി-
ത്തനാംഗിയെത്തീർത്തജൻ
തല്ലാവണ്യവിശേഷവിസ്മയവശാ-
ലുള്ളൊട്ടു തുള്ളീടവേ
നീലാബ്ജായതലോചനങ്ങളഖിലം
തീരെത്തുറന്നും ശിര-
സ്സെല്ലാമാട്ടിയുമസ്സലെന്നു ബഹുധാ
ഘോഷിച്ചിരിക്കും ധ്രുവം. ൧൭

സാഗ—(നീരസത്തോടെ) സുസംഗതേ, ഇപ്രകാരമുള്ള ചിത്രപ്പലകയോ നീ കൊണ്ടുവന്നതു്? (പുറപ്പെടുന്നു.)

രാജാ—അയി! ഭവതി

മുഗ്ദ്ധമാം മിഴി കയത്തയയ്ക്കിലും
സ്നിഗ്ദ്ധമാമതിനി രൂക്ഷമാകുമോ?
ശ്രദ്ധയോടടികൾ വെക്ക, തെററിയാ-
ലിദ്ധമാമഴൽ നിതംബപീഡയാൽ. ൧൮

സുസം—തമ്പുരാനേ, ഇവൾ വലിയ കോപമുള്ള വളാണു്. ഇവളെ കൈപിടിച്ചു നിവർത്തിപ്പിച്ചാലും.

രാജാ—അങ്ങിനെതന്നെ. (സാഗരികയുടെ കൈ പിടിച്ചു സ്പർശസുഖം നടിക്കുന്നു.)

വിദൂ—തോഴരേ, ഈ ശ്രീമതി താങ്കൾക്കുകിട്ടിയ പുതിയൊരു ശ്രീദേവിതന്നെ.

രാജാ—അതു ശരിയാണു്.

പൂമാതുതാനിവ;-ളമർത്ത്യതരുപ്രവാള-
രമാമൽക്കരാഞ്ചലവു;-മന്യവിധത്തിലായാൽ
ആമോ വയസ്യ, മൃദുലാംഗുലികൾക്കു മേന്മേ-
ലീമട്ടു ഘർമ്മമിഷമായമൃതം പൊഴിപ്പാൻ? ൧൮

സുസം—തോഴി, നിനക്കു ദാക്ഷിണ്യമേ ഇല്ല. തമ്പുരാൻ എഴുന്നെള്ളി കൈപിടിച്ചിട്ടും നിന്റെ കോപം ശമിക്കുന്നില്ലേന്നോ?

സാഗ—(പുരികം വളച്ചുകൊണ്ടു്) സുസംഗതേ, ഇനിയും ഈ നേരമ്പോക്കുകൾ നിറുത്താറായില്ലേ?

രാജാ—അയി! സുഭ്രു, ഭവതി പ്രസാദിച്ചാലും. തന്റെ തോഴിയുടെനേരെ ഇങ്ങിനെ കയക്കരുതു്.

വിദൂ—ഹാ! ഇതാ മറെറാരു ദേവി—ശ്രീമതി വാസവദത്ത!

(രാജാവു പേടിച്ചു സാഗരികയുടെ കൈ വിടുന്നു.)

സാഗ—(പരുങ്ങിക്കൊണ്ടു്) സുസംഗതേ, എന്താണിപ്പോൾ ഞാൻ ചെയ്യേണ്ടതു്?

സുസം—തോഴി, നമുക്ക് ഈ തമാലക്കൂട്ടത്തിൽ കൂടി ഒളിച്ചോടിപ്പോകാം.

(രണ്ടാളും പോയി.)

രാജാ—(ചുററും നോക്കീട്ട്) വയസ്യ, എവിടെയാണ വാസവദത്താദേവി?

വിദൂ—തോഴരേ, ഒഴിയാക്കോപത്താൽ ഈ ശ്രീമതിയും മറെറാരു വാസവദത്താദേവിയായെന്നാണ ഞാൻ പറഞ്ഞത്.

രാജാ—ഛരി! എന്തു ഭോഷത്തമാണിത്?

രാഗം വായ്ക്കും കാന്ത മാണിക്യമാലാ-
പ്രാഗത്ഭ്യത്തെപ്പൂണ്ടുകൊണ്ടെങ്ങിനേയോ
യോഗംമൂലം വന്നു; കണ്ഠാപ്പ്ണപ്രോ-
ദ്യോഗത്തിൽതാൻ താങ്കളിങ്ങേകി വിഘ്നം! ഛവ്വ

(അനന്തരം വാസവദത്തയും കാഞ്ചനമാലയും പ്രവേശിക്കുന്നു.)

വാസ—കാഞ്ചനമാലേ, ആര്യപുത്രൻ തനതാക്കി വെച്ചിട്ടുള്ള നവമാലിക നില്ക്കുന്നിടത്തേക്ക് ഇനിയും എത്രദൂരമുണ്ട്?

കാഞ്ച—അതു കദളീഗൃഹത്തിനപ്പുറത്തായി അതാ കാണ്മാനുണ്ടല്ലോ. ആകയാൽ തമ്പുരാട്ടി എഴുന്നള്ളിയാലും.

(രണ്ടാളും ചുററിനടക്കുന്നു.)

രാജാ—വയസ്യ, ഇപ്പോഠം എവിടെച്ചെന്നാലാണ് എന്റെ ഓമനയെ കണ്മാൻ കഴിയുക?

കാഞ്ച—തമ്പുരാട്ടി, ആ കേൾക്കുന്നതു തമ്പുരാൻെറ തിരുമൊഴിയാകയാൽ അവിടുന്നു തീർച്ചയായും ഇവിടത്തെക്കാത്തുകൊണ്ടാവണം ഇരിക്കുന്നതു്. ആകയാലടുക്കലേക്കു് എഴുന്നള്ളിയാലും.

വാസ—(അടുത്തുചെന്നു്) ആര്യപുത്രൻ ജയിച്ചാലും.

വിദൂ—(ആത്മഗതം) ചിത്രപ്പലക ദേവിയുടെ കണ്ണിൽ പെടരുതല്ലോ. ഇങ്ങിനെ ചെയ്യാം. (പലക കക്ഷത്തിൽ വച്ചു് ഉത്തരീയംകൊണ്ടു മറയ്ക്കുന്നു.)

വാസ—ആര്യപുത്ര, നവമാലിക പുഷ്പിച്ചിരിക്കുമല്ലോ.

രാജാ—(പുഞ്ചിരിയോടെ) ദേവി, ഞങ്ങൾക്കിവിടെ മുമ്പിട്ടെത്താൻ കഴിഞ്ഞുവെങ്കിലും ഭവതി വരുവാൻ വൈകിക്കയാൽ, ഞങ്ങൾ അതു ചെന്നു കാണുകയേ ഉണ്ടായിട്ടില്ല. ഇനി ഒന്നിച്ചുതന്നെപോയി നോക്കാമല്ലോ.

വാസ—(ഉററുനോക്കീട്ടു്) ആര്യപുത്ര, നവമാലിക പുഷ്പിച്ചിരിക്കുന്നുവെന്നു ഭവാൻെറ മുഖപ്രസാദംതന്നെ വിളിച്ചുപറയുന്നുണ്ടല്ലോ. ആകയാൽ ഞാൻ അവിടേക്കു വരുന്നില്ല. (ഇരിക്കുന്നു.)

(വാസവദത്തയെ നയിപ്പാനിച്ഛിച്ചു
കുറച്ചൊന്നു വലിച്ചുനോക്കീട്ടു രാജാവും
ചിരിച്ചുകൊണ്ടു് ഇരിക്കുന്നു.)

വിദൂ—തോഴരേ, ജയിച്ചതു നമ്മൾതന്നെ (എന്നു പറഞ്ഞു കൈകളുയർത്തി നൃത്തംചെയ്യുവെ, പലക കക്ഷത്തിൽനിന്നു വീഴുകയാൽ, ഭയം നടിക്കുന്നു.)

(രാജാവു് അപവാരണംചെയ്തു വിദൂഷകനെ
വിരൽകൊണ്ടു ഭയപ്പെടുത്തുന്നു.)

വിദൂ---- അപവാരണംചെയ്തു്) തോഴരേ, എന്തിനാണു് ഈ കോപം? ഇവിടെച്ചെയ്യേണ്ടതെല്ലാം എനിക്കറിയാം.

കാഞ്ച—(പലകയെടുത്തു്) ഇതിൽ എന്താണെഴുതിയിരിക്കുന്നതെന്നു തമ്പുരാട്ടി തൃക്കൺപാർത്താലും.

വാസ—(നോക്കി അപവാരണംചെയ്തു്) കാഞ്ചനമാലേ, ഇതു് ആര്യപുത്രന്റെ രൂപമാണു്. ഇതു പിന്നെ സാഗരികയുടേതും! എന്തായിരിക്കാം ഇതിന്റെ സാരം?

കാഞ്ച—(അപവാരണംചെയ്തു്) തമ്പുരാട്ടി, ഇതു് എന്തായിരിക്കാമെന്നാണു് അടിയനും ശങ്കിക്കുന്നതു്.

വാസ—(കോപഹാസങ്ങളോടെ) ആര്യപുത്ര, എന്താണിതിൽ വരച്ചിരിക്കുന്നതു്?

രാജാ—(അപവാരണംചെയ്തു വല്ലായ്മയോടെ) വയസ്യ, എന്താണു ഞാൻ പറയേണ്ടതു്?

വിദൂ—ദേവി, ഏതൊരാൾക്കും സ്വന്തരൂപമെഴുതുവാൻ ഞെരുക്കമാണെന്നു ഞാൻ അഭിപ്രായപ്പെട്ടപ്പോൾ, ഈ കോമളകലയിൽ തനിക്കുള്ള മിടുക്കു കാട്ടാനാണു തോഴർ ഇങ്ങിനെ ചെയ്തതു്.

രാജാ—ദേവി, വസന്തകൻ പറഞ്ഞതു വാസ്തവമാണു്.

വാസ—(പലകയിൽ ചൂണ്ടിക്കൊണ്ടു്) ഇതാ ഒരു ത്തിയേയും ഭവാന്റെ സമീപത്തായി വരച്ചിട്ടുണ്ടല്ലോ. ഇതും ആര്യവസന്തകന്റെ വിജ്ഞാനം വിലസിയപ്പോൾ വിളഞ്ഞതായിരിക്കുമോ?

രാജാ—(വല്ലായ്മകലൎന്ന പുഞ്ചിരിയോടെ) ദേവി, മററൊന്നും ശങ്കിക്കേണ്ട. ഇവളെയാകട്ടെ, ഉള്ളു കൊണ്ടുനിനി വരച്ചുവെന്നല്ലാതെ ഞാൻ ഇതിനുമുമ്പു കണ്ടിട്ടേ ഇല്ല.

വിദൂ—ദേവി, ഞങ്ങൾ ഇത്തരത്തിലുള്ള ഒരു സുന്ദരിയെ ഇതേവരെയും കണ്ടിട്ടില്ലെന്നു ഞാൻ പൂണുനൂൽപിടിച്ചു സത്യംചെയ്യുന്നു.

കാഞ്ച—തമ്പുരാട്ടി, അങ്ങിനെയും വന്നേക്കാം. പുഴുക്കളരിച്ചിട്ടും ചിലപ്പോൾ അക്ഷരവടിവുകൾ ഉളവാകാറുണ്ടല്ലോ.

വാസ—(അപവാരണംചെയ്തു്) എടി പച്ചപ്പരമാൎത്ഥിനി, ഈ വിദ്വാൻ വസന്തകനാണു്. നീയുണ്ടോ ഇദ്ദേഹത്തിൻെറ വക്രോക്തിവൈഭവം അറിഞ്ഞിരിക്കുന്നു? (പ്രകാശം) ആൎയ്യപുത്ര, എനിക്കാണെങ്കിൽ ഈ ചിത്രപ്പലകയിൽ സൂക്ഷിച്ചുനോക്കീട്ടു തലവേദന പിടിച്ചിരിക്കുന്നു. ആകയാൽ ഞാൻ പോകയാണു്. (പുറപ്പെടുന്നു.)

രാജാ—(പുടവത്തലയ്ക്കു പിടിച്ചിട്ടു്)

കാന്തേ! പോക്കുക കോപമെ,-നൂതുളവായ്
കാണാതെ ചൊല്ലാവതോ?
വൻതെററൊറ കണക്കിലാക,-മിനി ചെ-
യ്യില്ലേവമെന്നോതിയാൽ;
ചിന്തിക്കും കളവെന്നു നീ, പിഴയിവ-
നില്ലെന്നുരച്ചീടിൽ; ഞാ-
നെന്താണൊന്നു പറഞ്ഞിടേണ്ടതധുനാ
നിന്നോടു മീനേക്ഷണേ! എന്നു

വാസ—(താഴ്മയോടെ പുടവത്തല വലിച്ചെടുത്തുകൊണ്ട്) ആര്യപുത്ര, ഭവാൻ മറ്റൊന്നും ശങ്കിക്കേണ്ട. സത്യമായും എനിക്ക തലവേദനയുണ്ട്. (കാഞ്ചനമാലയോടുകൂടി പോയി.)

വിദൂ—തോഴരേ, നമുക്ക നല്ലകാലമായി. ദേവിയുടെ ദൃഷ്ടിയിൽനിന്ന നാം തപ്പിപ്പിഴച്ചുവല്ലോ.

രാജാ—വയസ്യ, എന്തിന സന്തോഷിക്കുന്നു? പുറപ്പെട്ടപ്പോൾ ആഭിജാത്യംമൂലം ദേവി മറച്ചുവെച്ച ഒഴിയാക്കോപം താങ്കൾ കണ്ടില്ലെന്നേ ഉള്ളു.

പൊങ്ങീ ചില്ലി വളഞ്ഞുകൊണ്ടുടനെ,-യെ-
  ന്നാലും മുഖം താഴ്ത്തിനാൾ;
തങ്ങീ ചുണ്ടിലനിഷ്ടജസ്മിതവു,-മെ-
  ന്നാലും പഴിച്ചീല [illegible];
വിങ്ങീ ബാഷ്പനിപീഡിതേക്ഷണ,-മതും
  നന്നായ് തുറന്നീല താൻ;
തിങ്ങും കോപമുരച്ചു മാനിനി, ബലാൽ
  കൈക്കൊണ്ടു മൗ[illegible] ൨൦

ആകയാൽ നമുക്ക ദേവിയുടെ [illegible]ലക്കുതന്നെ ചെല്ലുക.

(രണ്ടാളും പോയി.)

കദളീഗൃഹം എന്ന രണ്ടാമങ്കം.

## മൂന്നാമങ്കം

(അനന്തരം മദനിക പ്രവേശിക്കുന്നു.)

മദ—(ആകാശത്തെ ലക്ഷ്യമാക്കീട്ട്) കൌശാംബികേ, നീ തമ്പുരാൻെറ അടുത്തു കാഞ്ചനമാലയെ കണ്ടുവോ? (ചെവിയോർത്ത്) എന്ത്? "വളരെനേരമായി അവൾ വന്നുതിരിച്ചുപോയിട്ട്" എന്നോ? ഇനി എവിടെ ചെന്നാലാണ് അവളെ കാണുക? (മുമ്പോട്ടു നോക്കിക്കൊണ്ട്) ഓ! കാഞ്ചനമാലയാണല്ലോ ഈ വഴിക്കുതന്നെ വരുന്നത്. അടുക്കലേക്കു ചെല്ലുക.

(അനന്തരം കാഞ്ചനമാല പ്രവേശിക്കുന്നു.)

കാഞ്ച—മന്ത്രീന്ദ്രനായ വസന്തക, നന്നായി വളരെ നന്നായി! ഈ സന്ധിവിഗ്രഹവിഷയത്തിൽ അങ്ങുന്നു പ്രധാനമന്ത്രിയായ യൌഗന്ധരായണനെ പ്പോലും താഴ്ത്തിവെച്ചാണല്ലോ പെരുമാറുന്നത്.

മദ—(അടുത്തുചെന്നു മന്ദഹാസത്തോടെ) കാഞ്ചനമാലേ, വസന്തകനെ ഇത്ര പുകഴ്ത്തത്തക്കവണ്ണം അദ്ദേഹം എന്തുചെയ്തു?

കാഞ്ച—മദനികേ, നിനക്കെന്തുവേണം ഇതു ചോദിച്ചിട്ട്? ഈ രഹസ്യം മറച്ചുവെക്കാനുണ്ടോ നീ ആളാകുന്നു?

മദ—സത്യംചെയ്യാമല്ലോ; തമ്പുരാട്ടിയുടെ തൃക്കഴലാണ ഞാൻ ഇതു മററാരേയും അറിയിക്കയില്ല.

കാഞ്ച—അങ്ങിനെയാണെങ്കിൽ പറയാം. ഞാൻ ഇന്ന കോവിലകത്തുനിന്ന തിരിച്ചുപോരുമ്പോഠം ചിത്രശാലയുടെ നടയ്ക്കുവെച്ചു വസന്തകനും സുസംഗതയും കൂടി നടത്തിയ ഒരു ഗൂഢാലാപം മറഞ്ഞുനിന്ന കേട്ടു.

മദ—(കൌതുകത്തോടെ) കാഞ്ചനമാലേ, എന്താണു് അതു്?

കാഞ്ച—വസന്തകൻ പറഞ്ഞു—"സുസംഗതേ, തോഴരുടെ വല്ലായ്മക്ക സാഗരികാനുരാഗമല്ലാതെ മറെറാരു കാരണവുമില്ല. ആകയാൽ അദ്ദേഹത്തിനു് അവളോടുകൂടിച്ചേരാൻ മാൎഗ്ഗമേതാണെന്നോ ഇനി ആലോചിക്കേണ്ടതായുള്ളു" എന്നു്.

മദ—എന്തായിരുന്നു സുസംഗതയുടെ മറുവടി?

കാഞ്ച—അവഠം പറഞ്ഞതു—"ചിത്രപ്പലകയെക്കുറിച്ചുള്ള കഥയാൽ ശങ്കവളൎന്ന തമ്പുരാട്ടി മേലാൽ സാഗരികയെക്കാക്കേണ്ട ചുമതല എന്നിലാക്കിയപ്പോഠം അവിടുത്തെ വസ്ത്രാഭരണങ്ങളെ സമ്മാനമായി എനിക്ക തരികയുണ്ടായി. അവയെക്കൊണ്ടുതന്നെ തമ്പുരാട്ടിയുടെ വേഷം കെട്ടിയ സാഗരികയോടുകൂടി കാഞ്ചനമാലയുടെ ഉടുപ്പണിഞ്ഞ ഞാൻ ഇന്ന സന്ധ്യക്കശേഷം ഇവിടെ വരാം. ഭവാനും ഇവിടെത്തന്നെ ഞങ്ങളെ കാത്തുകൊണ്ടിരുന്നാൽ തമ്പുരാന്ന മുല്ലവള്ളിക്കടിലിൽവെച്ചു് അവളോടുകൂടിച്ചേരാനും തരമാകും" ഇങ്ങിനെയാണു്.

മദ—സുസംഗതേ, മൂടിയുവാനല്ലേ നീ അടിയാരിൽ കനിവേറിയ തമ്പുരാട്ടിയെ ഇങ്ങിനെ ചതിക്കുന്നതു്?

കാഞ്ച—നീ പിന്നെ എങ്ങോട്ടു പുറപ്പെട്ടിരിക്കുന്നു?

മദ—ശീലായ്മയിലിരിക്കുന്ന തമ്പുരാന്നു് ആശ്വാസമുണ്ടോ എന്നറിവാൻ പോയ നിന്നെക്കാണായ്കയാൽ മാഴ്കിക്കൊണ്ടാണു തമ്പുരാട്ടി എന്നെ കല്പിച്ചയച്ചതു്.

കാഞ്ച—തമ്പുരാട്ടി ഇതെല്ലാം വിശ്വസിക്കത്തക്ക ഒരു പച്ചപ്പാവമായിത്തീൎന്നുവല്ലോ. തമ്പുരാനാകട്ടെ, ശീലായ്മയെന്ന നാട്യത്തിൽ മാരമാൽ മറച്ചു് എഴുന്നള്ളിയിരിക്കുന്നതു് ആനക്കൊമ്പുകൊണ്ടു ചിത്രപ്പണിചെയ്തിട്ടുള്ള മട്ടുപ്പാവിലുമാണു്. ഏതായാലും ഇക്കഥ തമ്പുരാട്ടിയോടു ചെന്നുണത്തിക്കാം.

(രണ്ടാളും പോയി.)

## പ്രവേശകം

(അനന്തരം ഇരുന്നുകൊണ്ടു രാജാവു പ്രവേശിക്കുന്നു.)

രാജാ—(മാരമാൽ നടിച്ചുകൊണ്ടു നെടുവീൎപ്പിട്ടു്)

പൊട്ടൻതാനിവ;-നെൻെറ കൈയിലൊരുമ-
ട്ടുന്നാൻതാം ചന്ദന-
ക്കട്ടിച്ചാൎക്കുളിരാണ്ട തൽക്കരമുര-
സ്സോടൊന്നണയ്ക്കായ്കയാൽ
ചുട്ടീടുന്നു സുമാസ്ത്രവഹ്നി മനമേ!
നിന്നെ;-പ്പൊറുത്തീടെടോ;
കിട്ടാനൊക്കുകയില്ല കാന്തയെ; വൃഥാ
മാഴ്കുന്നതെന്തിന്നു നീ?

അഹോ ആശ്ചര്യം!

ഒരിടത്തരമാത്രയും നിലയ്ക്കാ
സ്ഥിരമായ് സ്വാന്ത;-മതെത്രയും സുസൂക്ഷ്മം!
സ്മരനെങ്ങിനെ പിന്നെ മന്മനസ്സ-
ശ്ശരമഞ്ചാലുമൊരേവിധം തകർത്തു? ൮

അല്ലയോ സൂനബാണ,

അമ്പഞ്ചേ മാരനുള്ളു;-വിരഹികളതിനോ
ലക്ഷ്യമായ് ലക്ഷമെന്ന-
ട്ടമ്പുന്നു ദിക്കുതോറും; സുവിദിതമിതുമി-
ന്നന്യഥാ കാണ്മു നിന്നിൽ;
ചെമ്പൊൽത്താർക്രൂരബാണം നിരവധി തുണയ-
റ്റുള്ളൊരിക്കാമിയിൽത്താ-
നമ്പമ്പാ! നീ പൊഴിപ്പൂ ഹൃദയമുടനുട-
ച്ചിങ്ങു പഞ്ചത്വമേകാൻ. ൯

ഈ നിലയിലായിട്ടും എനിക്കെന്നെപ്പറ്റിയല്ല, ഒഴിയാക്കോപം ഉള്ളിലൊതുക്കിവരുന്ന ദേവിയുടെ നോട്ടത്തിൽ പെട്ടുകൊണ്ടിരിക്കുന്ന സാഗരികയെക്കുറിച്ചാണു വലിയ ചിന്തയുള്ളതു്. എന്തുകൊണ്ടെന്നാൽ,

ഉള്ളിൻകള്ളി പുറത്തറിഞ്ഞതു നിന-
ച്ചോട്ടേറെ ശങ്കിക്കുമ-
പ്പുള്ളിപ്പേടമൃഗാക്ഷി വല്ലവരെയും
കണ്ടാൽ കുനിക്കും മുഖം;
കൊള്ളിച്ചോതുകയെന്നറയ്ക്കു,-മിരുപേർ
മറെറാന്നു മന്ത്രിക്കിലും;
പൊള്ളിച്ചീടുമകം ത്രപാതുര, ഹസി-
ച്ചാലും വൃഥാ തോഴിമാർ! ൪

ആ ഓമനയുടെ വിവരം അറിയുവാൻ പോയ വസന്തകൻ തിരിച്ചുവരുന്നില്ലല്ലോ.

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു.)

വിദൂ—(പരമാനന്ദത്തോടെ) ആഹാ! ഞാൻ ഈ പ്രിയവചനം ചെന്നറിയിക്കുമ്പോൾ തോഴക്കു കൌശാംബി ലഭിച്ചപ്പോഴത്തേക്കാൾ അധികമായ സന്തോഷമാണു് ഉണ്ടാവുക. (ചുററിനടന്നു നോക്കീട്ടു്) അയേ! എൻെറവരവുകാത്തുകൊണ്ടായിരിക്കണം തോഴർ ഇങ്ങോട്ടുതന്നെ നോക്കിക്കൊണ്ടിരിക്കുന്നതു്. അടുത്തു ചെല്ലട്ടെ (അങ്ങിനെ ചെയ്തു്) തോഴരേ, ഇഷ്ടസിദ്ധിക്കുള്ള വഴി വിചാരിച്ചതിലുമധികമായി തെളിഞ്ഞിരിക്കയാൽ താങ്കൾ ഭാഗ്യവാൻതന്നെ.

രാജാ—എൻെറ ഓമനയ്ക്കു കുശലമാണല്ലോ.

വിദൂ—വളരെത്താമസിയാതെ താങ്കൾക്കുതന്നെ ആ ശ്രീമതിയെക്കണ്ടു വിവരമറിയാം.

രാജാ—ഓമനയെ കാണ്മാനും കഴിയുമോ?

വിദൂ—(തുള്ളിച്ചയോടെ) തോഴരേ, ബുദ്ധിയുടെ പ്രഭാവത്താൽ ബൃഹസ്പതിയെപ്പോലും പുല്ലാക്കിത്തള്ളീട്ടുള്ള ഞാൻ നമ്മസചിവനായിരിക്കെ എന്തുകൊണ്ടു കഴികയില്ല?

രാജാ—(ആദരവോടെ) എന്തുതന്നെയാണു് ഭവാനിന്നു ചെയ്യാൻ സാധിക്കാത്തതായുള്ളതു്? എങ്കിലും അതെങ്ങിനെയാണെന്നു കേൾപ്പാൻ എനിക്കിച്ഛയുണ്ടു്.

വിദൂ—(ചെവിയിൽ പറയുന്നതായി നടിച്ചു്) ഇങ്ങിനെതന്നെ.

രാജാ—(പരമാനന്ദത്തോടെ) വയസ്യ, കൊള്ളാം കൊള്ളാം! ഇതാ ഭവാനു് ഒരു സമ്മാനം. (വള കയ്യിൽനിന്നൂരിയെടുത്തു കൊടുക്കുന്നു.)

വിദൂ—(വാങ്ങിയണിഞ്ഞു ഭംഗിനോക്കിക്കൊണ്ടു്) തോഴരേ, ഞാൻ പൊൻവളയിട്ട ഈ കൈ ബ്രാഹ്മണിക്കു ചെന്നു കാട്ടിക്കൊടുക്കട്ടെ.

*രാജാ—(മന്ദഹാസത്തോടെ) വയസ്യ, അതു പിന്നീടാവരുതേ? ഇപ്പോൾ പകലവസാനിക്കാറായോ എന്നു നോക്കുകയാണു വേണ്ടതു്.

വിദൂ—(നോക്കീട്ടു്) തോഴരേ, താങ്കൾ കാണുന്നില്ലയോ? രാഗനിമഗ്നനായ സൂര്യഭഗവാൻ സന്ധ്യാദേവിയുടെ കുറി അനുസരിച്ചിട്ടെന്നപോലെ അസ്തശിഖരത്തിലുള്ള വനത്തിലേക്കു് ഇതാ ചെല്ലുന്നു.

രാജാ—(നോക്കീട്ടു്) ഓ! പകൽ കഴിഞ്ഞമട്ടിലായി. ഇതാ

ഒററച്ചക്രമെഴുന്ന തേരളവക-
ന്നുള്ളൊരു വാനത്രയം
ചുററീട്ടെത്തുകയില്ല വീണ്ടുമുദയാ-
ദ്രിക്കെന്നു ചിന്തിച്ചിനൻ
കററച്ചെങ്കതിരന്തിയിൽ കുറുകവെ-
സ്വർണ്ണാരദികച്ചക്രമായ്
തെററന്നന്തികമാർന്നതസ്തഗിരിയിൽ
ചെന്നന്തി നോക്കുന്നുവോ? ൭.

എന്നുതന്നെയുമല്ല,

പോകുന്നു പത്മമിഴി! ഞാൻ; തുയിലാണ്ട നിന്നെ
വൈകാതുണത്തുവ;-നിതെൻകുറി;-യെന്നിവണ്ണം
കൈകൊണ്ടമന്ദമിനനസ്തശിരസ്സുഴിഞ്ഞി-
ട്ടേകുന്നു സാന്ത്വനമിതാ നളിനിക്കിദാനീം. ൮.

ആകയാൽ മുല്ലവള്ളിക്കുടിലിൽ ചെന്നു പ്രേയസിയുടെ സങ്കേതകാലത്തെ പ്രതീക്ഷിക്കാം. ഭവാനെഴുന്നേററാലും.

വിദൂ—കൊള്ളാം! അങ്ങിനെതന്നെ.

(രണ്ടാളും എഴുന്നേൽക്കുന്നു.)

വിദൂ—തോഴരേ, ചേറണിഞ്ഞ വരാഹമഹിഷ കുഞ്ജരങ്ങളുടെ നിറമാർന്ന ഈ ഇരുട്ട് ഇടവിട്ടുനില്ക്കുന്ന കാട്ടിൻനിരകളെ കൂട്ടിച്ചേർത്തു കിഴക്കെല്ലാം മറച്ചുകൊണ്ടു് ഇതാ പരക്കുന്നു.

രാജാ—(ചുററും നോക്കീട്ട്) വയസ്യ, അതുശരിയാണു്.

ശിവഗളനിറമാന്നോരന്ധകാരം കിഴക്കു
ജവമൊടിതരദിക്കും ശൈലവും കാട്ടു നാടും
അവികലമിരുളിപ്പിച്ചുഗ്രമായ്ത്തീൎന്നു കണ്ണി-
ന്നവശത ഭൃശമേകിക്കൊണ്ടു ജൃംഭിച്ചിടുന്നു! ൬

ആകയാൽ വന്നാലും. നമുക്കു താഴത്തേക്കിറങ്ങുക.

(രണ്ടാളും മാളികയിൽനിന്ന് ഇറങ്ങുന്നതായി നടിക്കുന്നു.)

രാജാ—(ചുററും നോക്കീട്ട്)

തഴയ്ക്കുമജ്ഞാനവശാൽ കലങ്ങി-
ട്ടുഴന്നു വാഴുന്ന മതിക്കുതുല്യം,
മുഴക്കവെക്കൂരിരു,-ളെന്മിഴിക്കും
കുഴപ്പമായ് സൽപഥമിങ്ങു കാണ്മാൻ. ൭

വിദൂ—സദ്വൃത്തനായ ബ്രാഹ്മണനായതുകൊണ്ട് എനിക്കു സൽപഥമറിയാം. ആകയാൽ താങ്കൾ വന്നാലും.

രാജാ—ഭാഗ്യത്താൽ മനോഭവൻതന്നെ വഴി കാട്ടിത്തരുന്നുണ്ടല്ലോ.

(രണ്ടാളും ചുററിനടക്കുന്നു.)

വിദൂ—തോഴരേ, വൃക്ഷങ്ങളുടെ ഇടതൂൎമ്മയാൽ ഈ പൂങ്കാവിലെ കൂരിരുട്ടിനു കട്ടിത്തം കൂടിയിരിക്കുന്നു. ആകയാൽ വഴി അറിയുവാനും ഞെരുക്കമായി.

രാജാ—ഇവിടം നമുക്കു നല്ല പരിചയമുള്ളതാണല്ലോ. (മണത്തുകൊണ്ട്)

ഈ നില്ക്കുന്നവ ചെമ്പകങ്ങ;-ളിവയോ
നൽസിന്ദുവാരങ്ങളാം;
നൂനം കേസരപംക്തിയാണിതു,-മിതാ
ണപ്പാടലക്കൂട്ടവും;
സൂനാമോദമണച്ചതാതുമരുളീ-
ട്ടുന്നുണ്ടു മാർഗ്ഗം തിരി,-
ച്ചൂനംവിട്ട മഹാതമസ്സതു മറ-
ച്ചില്ലാത്ത മട്ടാക്കിലും. ൩

വിദൂ—തോഴരേ, ചുററുമുള്ള ദിക്കുകളെ പൂമണത്താൽ വാസനയുള്ളതാക്കി വണ്ടിണ്ടയെ വരുത്തി മദിപ്പിക്കുന്നതും, മിനുസമേറിയ മണിത്തറയാൽ സഞ്ചാരസുഖമുളവാക്കുന്നതുമായ ആ മുല്ലവള്ളിക്കുടിലാണ് ഇതു്. താങ്കൾ ഇവിടെത്തന്നെ ഇരുന്നാലും. ഞാൻ ചെന്നു ദേവിയുടെ ഉടുപ്പണിഞ്ഞ സാഗരികയെ വേഗത്തിൽ കൂട്ടിക്കൊണ്ടുവരാം.

രാജാ—എന്നാൽ ഒട്ടും വൈകിക്കേണ്ട.

വിദൂ—തോഴരേ, പരിഭ്രമിക്കരുതു്. ഞാൻ ഇതാ തിരിച്ചെത്തിക്കഴിഞ്ഞു. (പോയി.)

രാജാ—ഞാനും ഈ മരതകമണിത്തറയിൽ ഇരുന്നു പ്രേയസിയുടെ സങ്കേതകാലത്തെ പ്രതീക്ഷിക്കട്ടെ. (ഇരുന്നു്) അഹോ! സ്വപത്നീസമാഗമത്തെ നിസ്സാരമാക്കിച്ചുകൊണ്ടു നവാനുരാഗിണിയിൽ കാമികൾക്കുളവാകുന്ന രതിയുടെ ആസ്വാദ്യത അന്യാദൃശംതന്നെ!

സങ്കേതത്തിലണഞ്ഞ കാമിനി, പരൻ
കണ്ടെത്തുമെ,-ന്നേററവും
ശങ്കിച്ചിഷ്ടമൊടുള്ളിളക്കമരുമ-
ക്കണ്ണിങ്ങയയ്ക്കാം ദൃഢം;
കൊങ്കക്കുന്നമണച്ചിടാ പുണരുകിൽ;
സംശ്ലിഷ്ടയായെങ്കിലാ-
തങ്കത്തോടു ഗമിക്കുവാനുഴറു;-മെ-
ന്നാലും മയക്കുന്നു മാം! ൧൦



എന്തുകൊണ്ടായിരിക്കാം വസന്തകൻ വരുവാൻ വൈകിക്കുന്നതു്? ഈ കഥ ദേവി അറിഞ്ഞിരിക്കുമോ?

(അനന്തരം വാസവദത്തയും കാഞ്ചനമാലയും പ്രവേശിക്കുന്നു.)

വാസ—കാഞ്ചനമാലേ, എൻെറ വേഷത്തിൽ സാഗരിക ആൎയ്യപുത്രനെ അഭിസരിക്കുമെന്നതു് ഉള്ളതു തന്നെയോ?

കാഞ്ച—അല്ലാതിരുന്നാൽ അടിയൻ തമ്പുരാട്ടിയോടു് അങ്ങിനെ ഉണൎത്തിക്കുമായിരുന്നുവോ? അല്ലെങ്കിൽ ചിത്രശാലയുടെ നടയ്ക്കു കാക്കുന്ന വസന്തകൻതന്നെ തിരുമനസ്സിലേക്കു വേണ്ടതെളിവുകൾ തരുമല്ലോ.

(രണ്ടാളും ചുററിനടക്കുന്നു.)

വാസ—എന്നാൽ അവിടേക്കുതന്നെ ചെല്ലുക.

(അനന്തരം മൂടുപടമിട്ടു, തിരശ്ശീല തള്ളിനീക്കിക്കൊണ്ടു വിദൂഷകൻ പ്രവേശിക്കുന്നു.)

വിദൂ—(ചെവിയോർത്തു്) ചിത്രശാലയുടെ നടയ്ക്കുനിന്നു കാൽപ്പെരുമാററം കേൾക്കയാൽ സാഗരിക എത്തിയിരിക്കുമെന്നു തോന്നുന്നു.

കാഞ്ച—തമ്പുരാട്ടി, ഇതാണു് ആ ചിത്രശാല. നാം എത്തിയവിവരം അടിയൻ ഒരടയാളത്താൽ വസന്തകനെ അറിയിക്കട്ടെ. (വിരലുകൾകൊണ്ടു ഞൊടിക്കുന്നു.)

വിദൂ—(മന്ദഹാസത്തോടെ) സുസംഗതേ, ഭവതി കാഞ്ചനമാലയുടെ വേഷംധരിച്ചിട്ടുള്ളതു് ഒന്നാന്തരമായി. എവിടെയാണു പിന്നെ സാഗരിക?

കാഞ്ച—(വിരൽകൊണ്ടു ചൂണ്ടീട്ടു്) ഇതാ എത്തീട്ടുണ്ടല്ലോ.

വിദൂ—(നോക്കി വിസ്മയത്തോടെ) ഈ തനൂപാംഗി തീർച്ചയായും വാസവദത്താദേവിയാണു്.

വാസ—(പരിഭ്രമത്തോടെ ആത്മഗതം) ഈ ദുഷ്ടൻ എന്നെ അറിഞ്ഞിരിക്കുമോ?

വിദൂ— (വിരലുകൾകൊണ്ടു ഞൊടിച്ചിട്ടു്) സാഗരികേ, ഭവതി ഇതിലേ വന്നാലും.

(വാസവദത്ത ചിരിച്ചുകൊണ്ടു കാഞ്ചനമാലയെ നോക്കുന്നു.)

കാഞ്ച—(അപവാരണംചെയ്തു വിരൽകൊണ്ടു വിദൂഷകനെ ഭയപ്പെടുത്തിക്കൊണ്ടു്) പാഴബ്രാഹ്മണ, ഈ അപരാധം ഓർമ്മയിലിരിക്കട്ടെ.

വിദൂ—സാഗരികേ, വേഗമാവട്ടെ. മൃഗാങ്കഭഗവാൻ ഇതാ ഉദിക്കുന്നു.

(എല്ലാവരും ചുററിനടക്കുന്നു.)

രാജാ—അയേ! പ്രിയാസംഗമകാലം സമീപിക്കുംതോറും എനിക്കെന്തുകൊണ്ടാണു സന്താപവും വർദ്ധിച്ചുകൊണ്ടിരിക്കുന്നതു്? അല്ലെങ്കിൽ,

തരുണിയൊടൊരുമിപ്പാൻ നേരമിങ്ങിങ്ങടുക്കെ
സ്മരകൃതപരിതാപം വാച്ചുവാച്ചേ ഭവിക്കൂ;
കരിമുകിലതിവൃഷ്ടിക്കോങ്ങിയോങ്ങീട്ടു വാനിൽ
പെരുകവെയിലുളവാംചൂടേറിയേറീട്ടിരിക്കും. ൧൧

വിദൂ—(ചെവിയോർത്തു്) സാഗരികേ, ഭവതിയെത്തന്നെ നിനച്ചുൽക്കണ്ഠിതനായിട്ടാണു തോഴർ ഓരോന്നു പറഞ്ഞുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു ഭവതി എത്തിയ വിവരം ഞാൻ അദ്ദേഹത്തെ അറിയിക്കാം. (പെട്ടെന്നടുത്തുചെന്നു്) തോഴരേ, ഇതാ സാഗരിക.

രാജാ—(പെട്ടെന്നെഴുന്നേറ്റു്) വയസ്യ, പറയൂ പറയൂ! എവിടെയാണു് എവിടെയാണു്?

വദൂ—ഇതാ നില്ക്കുന്നു.

രാജാ—(അടുത്തു ചെന്നു്) ആരോമലായ സാഗരികേ,

സോമൻ പൂമുഖ,-മുല്പലായതദളം
മൈക്കണ്ണു, പത്മം കരം,
ശ്രീമത്താകിയ രംഭ നൽത്തുട, ബിസം
സൽബാഹുവെന്നീവിധം
ആമോദത്തെ വളർത്തിടുന്ന നിഖിലാം-
ഗത്തോടുകൂടി ദ്രുതം
കാമാതങ്കമകററുവാനിവനെ നി-
ശ്ശങ്കം പുണർന്നീടു നീ. ൧൨

വാസ—(അപവാരണംചെയ്തു വെറുപ്പോടെ) കാഞ്ചന മാലേ, ഇത്രയുംവെളിപ്പെടുത്തിയ ആര്യപുത്രന് ഇനിയും മയററിക്കൊണ്ടു് അടുത്തുവരാൻ നാണമുണ്ടാകയില്ല. ഇതാണു വലിയ ആശ്ചര്യം.

കാഞ്ച—(അപവാരണംചെയ്തു്) ശരിയാണതു്. വീണ്ടു വിചാരമില്ലാത്തവക്കു് എന്തും ചെയ്യാമല്ലോ.

വിദൂ—സാഗരികേ, തേൻമൊഴി തൂകിയാലും. കോപിഷ്ഠയായ ദേവി മുള്ളുവാക്കുകൊണ്ടു മുറിപ്പെടുത്തിയ സുഹൃത്തിൻചെവിക്കു ഭവതിയുടെ മധുരാലാപം ഒരമൃത ധാരയായി തീരട്ടെ.

വാസ—(അപവാരണംചെയ്തു കോപത്തോടെ) കാഞ്ചന മാലേ, ഞാൻ പറയുന്നതു മുള്ളുവാക്കാണത്രേ. ഈ വസന്തകൻ അരുളുന്നതോ ചക്കരവാക്കും!

വിദൂ—തോഴരേ, മൃഗാങ്കഭഗവാൻ കുപിതയായ കാമിനിയുടെ കപോലത്തിന്റെ കാന്തിയാന്നു കിഴക്കെല്ലാം വിളക്കിക്കൊണ്ടു് ഇതാ ഉദിക്കുന്നു.

രാജാ— (ഉൽക്കണ്ഠയോടെ) ഓമനേ, കണ്ടാലും കണ്ടാലും!

നിജശോഭ വെന്ന ഭവദീയമാം മുഖം
ദ്വിജരാജനദ്രിഗതനത്ര കാൺകയാൽ
വിജയാത്ഥിയായ് പുനരുയത്തിടുന്നുവോ
സജവം കരങ്ങളടരോത്തുകൊണ്ടുതാൻ? ൧൧

എന്നാൽ ഈ യത്നംകൊണ്ടു താൻ ജഡനാണെന്നേ ഈ ശീതകിരണൻ വെളിപ്പെടുത്തുന്നതുമുള്ളു. എന്തു കൊണ്ടെന്നാൽ,

അല്ലിത്താരൊളിയാകെയിന്നു കവരു-
ന്നില്ലേ, മിഴിക്കേകിടു-
ന്നില്ലേ മോദ,- മുദിക്കിലംബുധിയരുളു-
ന്നില്ലേ സുധാംശുന്നുടൻ
ചൊല്ലാർന്നീടിന നിന്മുഖാബ്ജ?-മിതര-
ത്തിങ്കൾക്കു ഭളെള്ളന്തിനാ?-
ണില്ലേ, നൽസുധയെന്നതെങ്കി,-ലതുമു-
ണ്ടോമൽത്തളിർച്ചുണ്ടിലും! ൧൪

വാസ--(മൂടുപടംനീക്കീട്ടു കോപത്തോടെ) ആര്യപുത്ര, സത്യമായിട്ടും ഞാൻ സാഗരികതന്നെ. അവളെ നിനച്ചുനിനച്ചു ഭ്രാന്തനായിത്തീർന്ന ഭവാനു കാണുന്ന തെല്ലാം അവളായല്ലേ തോന്നു?

രാജാ--(അപവാരണംചെയ്തു പരുങ്ങലോടെ) വാസവദത്താദേവിയാണല്ലോ വന്നിരിക്കുന്നതു്! വയസ്യ, എന്താണിതു്?

വിദൂ--(അപവാരണംചെയ്തു്) നമുക്കു തെക്കോട്ടു പുറപ്പെടാറായി എന്നതുതന്നെ.

രാജാ--(കൂപ്പുകൈയോടെ) പ്രിയേ വാസവദത്തേ, പ്രസാദിച്ചാലും പ്രസാദിച്ചാലും!

വാസ—(രാജാവിൻെറ നേക്കു കൈകൾനീട്ടി കണ്ണുനീരടക്കിക്കൊണ്ടു്) ആൎയ്യപുത്ര, ഇങ്ങിനെ പറയേണ്ട. മേലിൽ ഭവാൻ ഇപ്രകാരം വിളിക്കേണ്ടതു മറെറാരുത്തിയെയാണു്.

വിദൂ—ദേവി, ഭവതി മഹാനുഭാവയാണു്. ഞാൻ ചെയ്ത കുററത്തിനു് ഇത്തവണ മാപ്പുതന്നാലും.

വാസ—ആൎയ്യപുത്ര, ഭവാൻെറ സങ്കേതത്തിനു വിഘ്നംവരുത്തുകയാൽ ഞാനാണു് അപരാധിനി.

രാജാ—തെറെറല്ലാം ഇങ്ങിനെ തെളിഞ്ഞിരിക്കെ ഞാൻ എന്താണു ഭവതിയോടു പറയേണ്ടതു്? എങ്കിലും നില്ലജ്ജനായി ഇങ്ങിനെ അറിയിച്ചുകൊള്ളുന്നു,

കഴലിണയിലണിഞ്ഞ ലാക്ഷനീരാ-
ലെഴുമൊരു ചോപ്പു ശിരസ്സുകൊണ്ടു മയ്ക്കാം;
മുഴുമതിമുഖി! കോപരാഗവേഗം
നിഴലകലിക്കുക നിൻപ്രസാദവായ്പാൽ. ൧൫

(പാദങ്ങളിൽവീഴുന്നു.)

വാസ—ആൎയ്യപുത്ര, എഴുന്നേല്ക്കു എഴുന്നേല്ക്കു. ഭവാൻെറ ഉള്ളറിഞ്ഞിട്ടും വെറുതെ കോപിക്കുന്ന എനിക്കല്ലേ നാണമില്ലെന്നാവുക? ആകയാൽ അലട്ടൊഴിഞ്ഞു വാണാലും. ഞാൻ പോകയാണു്. (പുറപ്പെടുന്നു.)

കാഞ്ച—തമ്പുരാട്ടി, ഇവിടുന്നു തെളിഞ്ഞരുളിയാലും. തൃക്കഴലിൽ വീണ തമ്പുരാനെ കൂട്ടാക്കാതെ എഴുന്നള്ളിയാൽ പിന്നീടു ദുഃഖിക്കേണ്ടിവരും.

വാസ—പോടി! നിനക്കെന്തറിയാം? പ്രസാദത്തിനല്ല ഒരു കാലം!

കാഞ്ച—ഇവിടുത്തെ കല്പനപോലെ.

(രണ്ടാളും പോയി.)

രാജാ—ദേവി, പ്രസാദിച്ചാലും പ്രസാദിച്ചാലും!

വിദൂ—തോഴരേ, എഴുനേല്ക്കൂ എഴുനേല്ക്കൂ. ദേവി പോയിക്കഴിഞ്ഞു. ഇനി എന്തിന കാട്ടിൽക്കിടന്നു കൂട്ടിന വിളിക്കുന്നു?

രാജാ—(മുഖമുയർത്തിനോക്കീട്ട്) ഹാ! പ്രസാദിക്കാതെയോ ദേവി പോയതു്?

വിദൂ—പ്രസാദിച്ചില്ലെന്നോ! എന്നാലെങ്ങിനെയാണു നാം മെയ്യിൽ പരിക്കേല്ക്കാതെ തപ്പിപ്പിഴച്ചതു്?

രാജാ—കഥയില്ലാതെ എന്നെപ്പരിഹസിപ്പാനോ പിന്നെയും പുറപ്പെടുന്നതു്? ഭവാന്റെ നോട്ടക്കുറവിനാൽ എന്തെല്ലാം കുഴപ്പമാണുണ്ടാകുന്നതു്? നോക്കു,

പ്രേമത്താലിരുവർക്കുമേകവിധമാ-
യന്യോന്യമന്നന്നു നി-
സ്സീമാമോദമുദിച്ചുയന്നു മറ-
നിബ്ഭേഷമൊന്നാമതായ്
മാമൂലിന്നിടിവേകിയെന്നതു പൊറു-
ത്തീടാതെ മദ്ദേവിയാം
പൂമെയ്യിന്നു വെടിഞ്ഞിടും പ്രണയസ-
മ്പത്തിൽ ഛലം സഹ്യമോ? എന്നു

വിദൂ—തോഴരേ, ദേവി എന്തുചെയ്യുമെന്ന് എനിക്കറിഞ്ഞുകൂടാ. സാഗരികക്കാണെങ്കിൽ കഷ്ടപ്പാടുകൊണ്ടു ജീവിതം ഭാരമായേതീരുകയുമുള്ളൂ.

രാജാ—വയസ്യ, അതു അങ്ങിനെതന്നെ.

(അനന്തരം വാസവദത്തയുടെ ഉടുപ്പണിഞ്ഞു സാഗരിക പ്രവേശിക്കുന്നു.)

സാഗ—നാലുകെട്ടിൽനിന്നു പുറപ്പെട്ടതു ദേവിയുടെ ഉടുപ്പണിഞ്ഞിട്ടാകയാൽ ഭാഗ്യംമൂലം ആരും എന്നെ കണ്ടറിവാൻ കഴിഞ്ഞില്ല. എങ്കിലും ഇനിയെന്താണു ഞാൻ ചെയ്യേണ്ടതു്? (കണ്ണുനീരൊഴുക്കിക്കൊണ്ടു് ചിന്തിക്കുന്നു.)

വിദൂ—അങ്ങെന്നെപ്പോലെ താങ്കൾ എന്തിനു പരുങ്ങുന്നു? ഇതിനു വല്ലൊരു മറുകൈയും ആലോചിക്കു.

രാജാ—ഇക്കാര്യത്തിൽ ദേവിയെ പ്രസാദിപ്പിക്കയെന്നല്ലാതെ മറ്റൊരു മാർഗ്ഗവും കാണ്മാനില്ല.

സാഗ—(ശോകത്തോടെ) തന്നെത്താൻ കെട്ടിത്തൂങ്ങി മരിക്കയാണു് ഇനി നല്ലതു്. രഹസ്യമറിഞ്ഞു സുസംഗതയെവിലക്കിയ ദേവിയുടെ പിടിയിൽനിന്നൊഴിയുവാൻ മറ്റൊരു വഴിയുമില്ല. ആകയാൽ ഈ അശോകച്ചുവട്ടിൽ ചെന്നു് ഇഷ്ടം നിറവേററട്ടെ. (ചുററിനടക്കുന്നു.)

രാജാ—വയസ്യ, എഴുന്നേല്ക്കു. നമുക്കു ദേവിയുടെ സമീപത്തേക്കുതന്നെ ചെല്ലുക.

വിദൂ—(ചെവിയോർത്തു്) നില്ക്കു; കാൽപ്പെരുമാററമാണു് ആ കേൾക്കുന്നതു്. ദേവി പശ്ചാത്താപത്താൽ തിരിച്ചുവരികയായിരിക്കാം.

രാജാ—വയസ്യ, ദേവി മഹാനുഭാവയാകയാൽ അങ്ങിനെ സംഭവിച്ചേക്കാം. വേഗത്തിൽ സൂക്ഷ്മം അറിയു.

വിദൂ—ഓ അങ്ങിനെതന്നെ. (ചുററിനടക്കുന്നു.)

സാഗ—ഇതാ അശോകവൃക്ഷം. ഈ മുല്ലവള്ളി പാശമാക്കാം. (അങ്ങിനെചെയ്തു്) അയ്യോ! എന്റെ പിതാവേ, അയ്യോ! എന്റെ മാതാവേ, അശരണയായ ഞാൻ ഇതാ ഉയിർവെടിയുന്നു. (പാശം കഴുത്തിൽപിണയ്ക്കുന്നു.)

വിദൂ—(നോക്കിക്കൊണ്ടു്) ഈ സ്ത്രീ ആരായിരിക്കാം? (വിണ്ടും സൂക്ഷിച്ചുനോക്കീട്ടു്) എന്തു്! വാസവദത്താദേവി ആത്മഹത്യയ്ക്കു് ഒരുങ്ങുകയോ! (പരിഭ്രമത്തോടെ ഉച്ചത്തിൽ) തോഴരേ, രക്ഷിച്ചാലും രക്ഷിച്ചാലും! വാസവദത്താദേവി ഇതാ തൂങ്ങിമരിക്കുന്നു.

രാജാ—(സംഭ്രമത്തോടെഅടുത്തുചെന്നു കഴുത്തിൽനിന്നു പാശമകററിക്കൊണ്ടു്) അയി! സാഹസികേ, എന്തിനാണു് ഈ അകൃത്യം ചെയ്യുന്നതു്?

പ്രാണങ്ങളെൻകണ്ഠമണഞ്ഞു, പാശം
പ്രാണപ്രിയേ! ഗ്രീവയിൽ നീ പിണയ്ക്ക;
ഏണാക്ഷി! വഞ്ചിക്കുക ദാസനാമെൻ-
ത്രാണത്തിനായെങ്കിലുമിക്കടുപ്പം. ൫൯

സാഗ—(രാജാവിനെക്കണ്ടു സന്തോഷത്തോടെ ആത്മഗതം) തമ്പുരാനോ എഴുന്നള്ളിയിരിക്കുന്നതു്! ഇദ്ദേഹത്തെ കാണുകയാൽ ഇനി കൃതാൎത്ഥതയോടെ ജീവിതംവെടിയാമല്ലോ. (പ്രകാശം) തമ്പുരാനേ, പരാധീനയായ അടിയനു് ഈ തരം വഴുതിപ്പോയാൽ പിന്നെ

മരിപ്പാനും കഴിവില്ലാതാകാം. (പാശം പിന്നെയും കഴുത്തിൽ ചേർക്കുന്നു.)

രാജാ—നോക്കീട്ട് ആരോമലായ സാഗരികയോ! (പാശമകററിക്കൊണ്ട്)

അരുതരു;—തതിമാത്രം സാഹസം ചെയ്യുവാനായ്
കരുതരുതയി! വേഗം വള്ളി വിട്ടെൻകഴുത്തിൽ,
തരളയൊട്ട പിരിയും മജ്ജീവിതത്തെത്തടുപ്പാ,-
നൊരുകുറി ഭുജപാശം ചേർക്ക നീ ജീവിതേശേ! ൧൧

(കഴുത്തിൽ കെട്ടിപ്പിടിച്ചു സ്പർശസുഖം നടിച്ചുകൊണ്ട്) ആഹാ! വയസ്യ, അനഭ്രയായ സൌഭാഗ്യസുവൃഷ്ടി !!

വിദൂ—ശരിയാണു; ദേവി അകാലവാതാവലിയായി വന്നു തട്ടിനീക്കാതിരുന്നാൽ !

(അനന്തരം വാസവദത്തയും കാഞ്ചനമാലയും പ്രവേശിക്കുന്നു.)

വാസ—കാഞ്ചനമാലേ, അപ്പ്രകാരം പാദങ്ങളിൽ വീണ ആര്യ്യപുത്രനെ ധിക്കരിച്ചുപോന്നതു കുറെക്കടുപ്പമായി. ആകയാൽ അങ്ങോട്ടുതന്നെ ചെന്നു സമാധാനിപ്പിക്കാം.

കാഞ്ച—തമ്പുരാട്ടിക്കല്ലാതെ മററാർക്കാണിങ്ങിനെ തോന്നുക? തമ്പുരാന് അനേകം കുററമുണ്ടെന്നിരിക്കട്ടെ. എന്നാൽ തമ്പുരാട്ടിക്കെങ്കിലും അതുകൂടാതെ കഴിക്കാമല്ലോ. ആകയാൽ ഇവിടുന്ന് എഴുന്നള്ളിയാലും.

(രണ്ടാളും ചുററിനടക്കുന്നു.)

രാജാ—ഓമനേ, ഇനിയും എന്തിനാണു ഭവതി എൻെറ മോഹം സാധിപ്പിക്കാൻ വൈകിക്കുന്നതു്?

കാഞ്ച—(ചെവിയോർത്തു്)തമ്പുരാട്ടി,ആ കേൾക്കുന്നതു തമ്പുരാൻെറ തിരുമൊഴിയാണു്. അവിടുന്നു തിരുമന

സ്സിലെ പ്രസാദിപ്പിക്കാൻ എഴുന്നള്ളുകയാണെന്നു തോന്നുന്നു.

വാസ—(സന്തോഷത്തോടെ)എന്നാൽഞാൻപിന്നാലെ മറഞ്ഞുചെന്ന് ആര്യപുത്രന്റെ കഴുത്തിൽ കെട്ടി പിടിക്കട്ടെ.

വിദൂ—സാഗരികേ, തോഴരോടു മറുവടി പറയുന്നതിൽ ഭവതിക്കെന്തിനാണ് ഈ സങ്കോചം?

വാസ—(കേട്ടു വ്യസനത്തോടെ) കാഞ്ചനമാലേ, സാഗരികയും ഇവിടെത്തന്നെ ഉണ്ടല്ലോ. ഇനി ഇവരുടെ നമ്മാലാപമെല്ലാം കേട്ടതിനുശേഷം മതി അടുത്തു ചെല്ലാൻ.

(രണ്ടാളും ചെവിയോർത്തു നിൽക്കുന്നു.)

സാഗ—തമ്പുരാനേ, ഇവിടുന്ന് എന്തിനാണ് ഇങ്ങിനെ ദാക്ഷിണ്യം നടിച്ചുകൊണ്ടു പ്രാണേശ്വരിയായ തമ്പുരാട്ടിയുടെ നേക്കു അപരാധിയായി തീരുന്നതു്?

രാജാ—അയി! കളഭാഷിണി, ഭവതി പറഞ്ഞതു ശരിയല്ല. എന്തുകൊണ്ടെന്നാൽ,

വീപ്പാൽ കൊങ്ക വിറയ്ക്കും, ഞാൻ ചകിതനായ്
കമ്പിച്ചിടും; മിണ്ടിടാ-
പ്പാപ്പിൽ, തേന്മൊഴിയോതിടും; ഭ്രുകുടിയാൽ
തർജ്ജിക്കിലോ, കുമ്പിടും;
ഏപ്പാടിത്തരമാഭിജാത്യമുറപോൽ
ദേവീപദോപാസയിൽ
കൈപ്പുറവുന്നു; കളങ്കമററ രതിയോ
പ്രേമാസ്പദേ! നിന്നിലും!! എന്ന

വാസ—(കോപത്തോടെ അടുത്തുചെന്നു്) ആൎയ്യപുത്ര! വേണ്ടതുതന്നെ ഇതു്.

രാജാ—(വാസവദത്തയെക്കണ്ടു് ആത്മഗതം) സത്യമായും ഇതു സുഖക്കേടിന്നു കാരണമായിക്കലാശിക്കുമല്ലോ. ഇനി എന്താണു ഞാൻ ചെയ്യേണ്ടതു്? (പ്രകാശം) ദേവി, എന്നെ എന്തിനു വെറുതെ പഴിക്കുന്നു? വേഷച്ഛേച്ഛയാൽ ഇവളെ ഭവതിയാണെന്നു തെററിദ്ധരിച്ചാണു ഞങ്ങൾ ഇവിടേക്കു പോന്നതു്. എന്നാലും ഞാൻ ക്ഷമായാചനവും ചെയ്തുകൊള്ളുന്നു. (പാദങ്ങളിൽ വിഴുന്നു.)

വാസ—(കോപത്തോടെ) ആൎയ്യപുത്ര, എഴുന്നേല്ക്കു, എഴുന്നേല്ക്കു. ഇനിയുമെന്തിനാണു് ആഭിജാത്യമുറപോൽ എന്നൊസ്സേവിച്ചു കുഴങ്ങുന്നതു്?

രാജാ—(എഴുന്നേററു് ആത്മഗതം) ഇതും ദേവി കേട്ടിരിക്കുന്നുവോ? എന്നാൽ ദേവിയെ സമാധാനിപ്പിക്കാൻ ഇനി യാതൊരുവഴിയുമില്ല. (അധോമുഖനായി നില്ക്കുന്നു.)

വിദൂ—ഉടപ്പോന്നുപോലിരിക്കയാൽ ഭവതി കോപം മൂലം മരിക്കയാണെന്നു തെററിദ്ധരിച്ചു ഞാനാണു തോഴരെ ഇങ്ങോട്ടു കൊണ്ടുപോന്നതു്. ഈ ലതാപാശവും ഭവതിക്കുതന്നെ കാണാവുന്നതാണല്ലോ. (പാശം എടുത്തു കാട്ടുന്നു.)

വാസ—കാഞ്ചനമാലേ, ഈ കള്ളപ്പുള്ളിയെ ഈ വള്ളികൊണ്ടുതന്നെ കെട്ടിക്കൊണ്ടുവാ. (ചൂണ്ടിപ്പേടിപ്പിച്ചുകൊണ്ടു്) വകതിരിവില്ലാത്ത ഈ ഞെളിച്ചിപ്പെണ്ണിനേയും മുമ്പോട്ടു തള്ളിനടത്തു്.

കാഞ്ച—തമ്പുരാട്ടിയുടെ കല്പനപോലെ. (വള്ളി കൊണ്ടു വിദൂഷകനെ കെട്ടുന്നു.)

വിദൂ—രക്ഷിക്കണേ രക്ഷിക്കണേ!

കാഞ്ച—പാഴബ്രാഹ്മണ, അങ്ങുന്നു ചെയ്ത ദുർന്നയത്തിന്റെ ഫലം അനുഭവിക്കു. സാഗരികേ നീയും മുമ്പിട്ടുതന്നെ നടക്കു്.

സാഗ—(ആത്മഗതം) അയ്യോ കഷ്ടം! പുണ്യം ചെയ്യാത്തവളാകയാൽ ഇഷ്ടപ്രകാരം മരിപ്പാനും കഴിവില്ലാതായല്ലോ. എന്തുവേണം ഇനി മററുള്ളതെല്ലാം ഉദ്ദേശിച്ചിട്ടു്?

വിദൂ—(രാജാവിനെ നോക്കി വിഷാദത്തോടെ) തോഴരേ, ദേവിയുടെ ബന്ധനത്തിൽ പെട്ടു നിസ്സഹായനായി ക്കുഴങ്ങുന്ന ഈ നിരപരാധിയെ താങ്കൾ മറക്കരുതെ!

(വാസവദത്ത സാഗരികയേയും വസന്തകനേയും കൂട്ടിച്ചുകൊണ്ടു കാഞ്ചനമാലയോടുകൂടി പോയി.)

രാജാ—(വിഷാദത്തോടെ) കഷ്ടം! അയ്യോ കഷ്ടം!

തീരാക്കോപമുദിച്ചു പുഞ്ചിരി തൂലോം
മാഞ്ഞുള്ള ദാരാസ്യമോ,
പാരം തർജ്ജിതയായ സാഗരികയിൽ
ചേർന്നോരു വല്ലായ്മയോ,
സൈരം ദാസി തളച്ചുകററിയ സഖാ-
വേയൊ വ്യഥാക്രാന്തനാ-
യോരേണ്ടു? നൊടിനേരമെങ്കിലുമിനി-
പ്പോക്കാനുമാളല്ല ഞാൻ! ൨൦

ആകയാൽ ഇനി ഇവിടെക്കിടന്നുതിരിഞ്ഞിട്ടു യാതൊരു ഫലവുമില്ല. അകത്തു ചെന്നു ദേവിയെത്തന്നെ സമാധാനിപ്പിക്കാം. (പോയി.)

സങ്കേതം എന്ന മൂന്നാമങ്കം



# നാലാമങ്കം

(അനന്തരം രത്നമാലയെടുത്തു സുസംഗത പ്രവേശിക്കുന്നു.)

സുസം—അയ്യോ! എന്റെ ഉററ ചങ്ങാതിയായ സാഗരികേ, നാണത്തിൻ വിളനിലമേ, കാണികളുടെ മിഴി കുളുർപ്പിക്കും പൂവെണ്ണിലാവേ, ഇപ്പോൾ എവിടെ വന്നാലാണു നിന്നെക്കാണുക? (കരഞ്ഞു, മേല്പോട്ടുനോക്കി നെടുവീപ്പിട്ടു്) അല്ലയോ ദുദൈവമേ, അങ്ങുന്നു് അവളെ അതിസുന്ദരിയാക്കി സൃഷ്ടിച്ചതു മറെറാരു മട്ടിലാക്കി ഇങ്ങിനെ തള്ളിവിടാനായിരിക്കുമോ? വല്ല ബ്രാഹ്മണനും കൊടുപ്പാനായി അവൾ ഈ രത്നമാലയും എന്റെ കൈയിൽ തന്നിട്ടുണ്ടു്. ഒരു ബ്രാഹ്മണനേയും കണ്ടു കിട്ടുന്നുമില്ല. (ചുററിനടന്നു നോക്കീട്ടു്) ഓ! ആര്യവസന്തകനാണല്ലോ ഈ വരുന്നതു്. ഇനി ഇതു് ഇദ്ദേഹത്തിനു തന്നെ കൊടുക്കാം. (ചുററി നടക്കുന്നു.)

(അനന്തരം പ്രസന്നമുഖനായി വിദൂഷകൻ പ്രവേശിക്കുന്നു.)

വിദൂ—കൊള്ളാം! ഇന്നു തോഴർ വാസവദത്താദേവിയെ പ്രസാദിപ്പിക്കയാൽ ആ ശ്രീമതി എന്നെ തടവിൽനിന്നു വിടുവിച്ചു സ്വഹസ്തംകൊണ്ടുതന്നെ മോദകമേകി ഭക്ഷിപ്പിച്ചു. അവിടുന്നു രണ്ടുപട്ടും ഒരു ജോടു കടുക്കനും എനിക്കു തരികയുംചെയ്തു. ഇനി തോഴരെ ചെന്നു കാണാം. (ചുററിനടക്കുന്നു.)

സുസം—(കരഞ്ഞുകൊണ്ടടുത്തുചെന്നു്) ആൎയ്യവസന്തക, നില്ക്കൂ നില്ക്കൂ.

വിദൂ—സുസംഗതയോ! ഭവതി എന്തിനാണു കരയുന്നതു്? സാഗരികയ്ക്കു് ആപത്തൊന്നും പററീട്ടില്ലല്ലോ.

സുസം—ആൎയ്യ, അക്കാൎയ്യംതന്നെയാണു ഞാനും പറയുവാൻ ഭാവിക്കുന്നതു്. തമ്പുരാട്ടി ആ പാവത്തെ ഉജ്ജയിനിയിലേക്കു് അയക്കയാണെന്നു മുൻകൂട്ടിപ്പറഞ്ഞു പരത്തീട്ടു് അൎദ്ധരാത്രിയാകാറായപ്പോൾ എവിടേക്കോ മാററിയിരിക്കുന്നു.



വിദൂ—(ഉള്ളിൽതട്ടിയ വേദനയോടെ) അമ്പ! ദേവി ചെയ്തതു വളരെ കഷ്ടമായി.

സുസം—ജീവിതത്തിൽ ആശയററ അവൾ "ആൎയ്യവസന്തകനു കൊടുത്താലും" എന്നു പറഞ്ഞു് ഈ രത്നമാലയും തന്നയച്ചിട്ടുണ്ടു്. ആകയാൽ ആൎയ്യൻ ഇതു കൈക്കൊണ്ടാലും.

വിദൂ—(കണ്ണുനീരോടെ) സുസംഗതേ, കാൎയ്യങ്ങളെല്ലാം ഇങ്ങിനെ കുഴപ്പത്തിലായിരിക്കെ ഇതു വാങ്ങുവാൻ എനിക്കു നന്നെ മടിയുണ്ടു്. (കരയുന്നു.)

(സുസംഗത കരഞ്ഞുകൊണ്ടു രത്നമാല വിദൂഷകന്റെ അടുക്കലേക്കു കൊണ്ടുചെല്ലുന്നു.)

വിദൂ—(വാങ്ങി, നോക്കീട്ടു്) എവിടെനിന്നാണു സാഗരികയ്ക്കു വിലപിടിച്ച ഈ പണ്ടം കിട്ടിയതു്?

സുസം—ആൎയ്യ, ഇതറിവാനല്ല കൌതുകത്താൽ ഞാനും അവളോടു ചോദിക്കയുണ്ടായി.

വിദൂ—എന്തായിരുന്നു മറുവടി?

സുസം—അവൾ അപ്പോൾ ചുടുനെടുവീൎപ്പോടെ "ആ കഥ പറഞ്ഞിട്ടെന്തുവേണം" എന്നു ചോദിച്ചു കരയുവാനാണു തുടങ്ങിയതു്.

വിദൂ—ആ ശ്രീമതി എല്ലാംകൊണ്ടും മഹാകുലീനയാണെന്നു് ഈ വിശിഷ്ടാലങ്കാരംതന്നെ വിളിച്ചു പറയുന്നുണ്ടു്.

സുസം—ആൎയ്യ, തമ്പുരാൻ തമ്പുരാട്ടിയുടെ കൊട്ടാരത്തിൽനിന്നു തിരിച്ചു സ്ഫടികമണ്ഡപത്തിലേക്കു് എഴുന്നള്ളീട്ടുണ്ടു്. ആൎയ്യൻ അവിടേക്കു ചെന്നാലും. തമ്പുരാട്ടിയുടെ അടുക്കലേക്കു ഞാനും തിരിക്കട്ടെ.

(രണ്ടാളും പോയി.)

പ്രവേശകം

(അനന്തരം ഇരുന്നുകൊണ്ടു രാജാവു പ്രവേശിക്കുന്നു.)

രാജാ—(നെടുവീൎപ്പിട്ടു്)

തട്ടിപ്പോടാണയിട്ടും, പ്രിയവചനമുര-
ച്ചും, ഹിതംനോക്കിനിന്നും,
ചേട്ടത്തം സമ്മതിച്ചും, പലവുരു സഖിയെ-
ക്കൊണ്ടു ചൊല്ലിച്ചുമേവം
പിട്ടെന്നുംക്കാല്ക്കുവീണും പണികളിവനഹോ!
ചെയ്തവയ്ക്കുക്കു കാന്താ-
രുട്ടാററാൻ കഷ്ടിയായെങ്കിലുമതു മിഴിനീ-
രേററലിഞ്ഞററു താനേ!! ൧

(ഉൽക്കണ്ഠിതനായി നെടുവീർപ്പിട്ട്) ദേവി പ്രസാദിച്ചിരിക്കയാൽ സാഗരികയെക്കുറിച്ചുള്ള വിചാരംതന്നെയാണ് ഇപ്പോൾ എന്നെ അലട്ടുന്നതു്. എന്തുകൊണ്ടെന്നാൽ,

പുത്തൻപ്രേമരസത്തിനാലമിതമാം
 മുത്തോടു പുല്കുമ്പൊഴെൻ-
ഏത്തിൽ കാമശരംകടന്നപഴുതിൽ-
 ക്കൂടിതച്ചരിച്ചന്നഹോ!
പൊൽത്താരിന്റെ മൃദൂദരത്തൊടു പിണ-
 ങ്ങിക്കൊണ്ടു പോരാടിട്ടും
നൽത്തനച്ചംഗമലിഞ്ഞുപുക്കു നിവസി-
 ച്ചീടുന്നു മൽക്കാന്തയാൾ. ൨

എനിക്കു വിശ്വാസഭാജനമായുള്ള വസന്തകനേയും ദേവി തടവിലിട്ടിരിക്കുന്നു. ആരോടാണ് ഇനി ഞാൻ സങ്കടം പറയേണ്ടതു്?

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു.)

വിദൂ—(രാജാവിനെക്കണ്ടു്) തോഴർ ഇതാ നിർഭരമായ ഉൽക്കണ്ഠയാൽ നന്നെച്ചുടച്ചു ലാവണ്യമേറിയ മെയ്യോടെ, ഉദിതനായ ദ്വിതീയാചന്ദ്രനെന്നപോലെ, അധികമായി വിളങ്ങിക്കൊണ്ടിരിക്കുന്നു. അടുത്തുചെല്ലട്ടെ. (അങ്ങിനെചെയ്തു്) തോഴരേ, താങ്കൾക്കു മേന്മപുലരട്ടെ. ദേവി എന്നെ തടവിലാക്കിയാലും, ഭാഗ്യത്താൽ എനിക്കു താങ്കളെ വീണ്ടും കാണ്മാൻ കഴിഞ്ഞു.

രാജാ—(സന്തോഷത്തോടെ ആലിംഗനംചെയ്തിട്ടു) വയസ്യ, ഭവാൻെറ വേഷംതന്നെ ദേവീപ്രസാദത്തെ വെളിപ്പെടുത്തി. ഇനി സാഗരികയെക്കുറിച്ചുള്ള വൎത്തമാനം പറഞ്ഞാലും.

(വിദൂഷകൻ തലതാഴ്ത്തിനിൽക്കുന്നു.)

രാജാ—എന്താണു ഭവാൻ മിണ്ടാതിരിക്കുന്നതു്?

വിദൂ—അപ്രിയമറിയിപ്പാൻ മടിച്ചിട്ടു്.

രാജാ—(ശങ്കയോടെ) അപ്രിയമോ അറിയിപ്പാൻ ഉള്ളതു്? അയ്യോ! എൻെറ ഓമന ഉയിർവെടിഞ്ഞിരിക്കുമെന്നതു തെളിവായല്ലോ. (മൂൎച്ഛിക്കുന്നു.)

വിദൂ—(സംഭ്രമത്തോടെ) തോഴരെ, ആശ്വസിച്ചാലും ആശ്വസിച്ചാലും.

രാജാ —(ആശ്വസിച്ചു കണ്ണുനീരോടെ)

പുല്ലായ്ത്തള്ളുക ദക്ഷിണത്വമകലി-
ച്ചോരെന്നെ ദൂരത്തു; ഞാൻ
ചൊല്ലുംമട്ടിലുദാരതാഢ്യതയൊടെൻ-
പ്രാണങ്ങളേ! വാഴ്ക;
കില്ലി,-ല്ലാശു ഗമിച്ചിടായ്കിൽ, മൃഷിത-
ന്മാരായിടും നിങ്ങ;-ളൊ-
ട്ടല്ലല്ലോ വഴി ദന്തിഗാമിനി ബലാൽ
പിന്നിട്ടിരിക്കുന്നതും! ൩

വിദൂ—തോഴരേ, മററൊന്നും ശങ്കിക്കേണ്ട. ദേവി ആ തപസ്വിനിയെ ഉജ്ജയിനിയിലേക്ക് അയച്ചിട്ടുണ്ടത്രേ. അതുകൊണ്ടാണു ഞാൻ അപ്രിയമെന്നു പറഞ്ഞതും.

രാജാ—കഷ്ടം! ദേവിക്ക് എന്നിൽ കൂറില്ലാതായല്ലോ.

വിദൂ—എന്നുതന്നെയല്ല, സാഗരിക എനിക്കു തരുവാനായി ഈ രത്നമാലയും സുസംഗതയുടെ കൈയിൽ കൊടുത്തയച്ചിരുന്നു.

രാജാ—എന്നെ ആശ്വസിപ്പിക്കാൻ മറെറന്തൊണുള്ളതു്? (രത്നമാലവാങ്ങി മാറിലണച്ച്) ആഹാ!

പ്രിയാഗളാശ്ലേഷമഹോത്സവത്തിനാ-
ലുയന്ന രത്നാവലി ഭാഗ്യമററിതാ
വിയോഗമാന്നെൻതനുവിന്നാണയ്യു ത-
ദ്വയസ്യയെന്നോണമതീവ സാന്ത്വനം! ൪

വയസ്യ, ഇതു ഭദ്രമായി വെച്ചു വേണ്ടപ്പോൾ അണിഞ്ഞുകൊള്ളൂ.

വിദൂ—അങ്ങിനെതന്നെ. (വാങ്ങിമറച്ചുവെക്കുന്നു.)

രാജാ—(കണ്ണുനീരോടെ) വയസ്യ, ഇനി സാഗരികയെ കാണ്മാനും ഞെരുക്കമാകുമല്ലോ.

വിദൂ—തോഴരേ, ഇങ്ങിനെ പറയരുതു്. ദേവിയുടെ അകമ്പടിക്കാരിൽ ആരെങ്കിലും അടുത്തെങ്ങാനും ഉണ്ടായേക്കാം.

(അനന്തരം വാളെടുത്തുകൊണ്ടു വസുന്ധര പ്രവേശിക്കുന്നു.)

വസു—തമ്പുരാൻ ജയിച്ചാലും. രുമണ്വാനാൽ അയക്കപ്പെട്ട വിജയവർമ്മാവു് എന്തോ ഒരു സന്തോഷവർത്തമാനം ഉണർത്തിപ്പാൻ ആഗ്രഹിച്ചു പള്ളിവാതിൽക്കൽ കാത്തുനില്ക്കുന്നു.

രാജാ—വസുന്ധരേ, എന്നാൽ വേഗം കൂട്ടിക്കൊണ്ടുവാ.

വസുന്ധര ഇവിടുത്തെ കല്പനപോലെ. (പോയി വിജയവർമ്മാവിനോടുകൂടി തിരിച്ചുവന്നു്) വിജയവർമ്മാവേ, ഇതാ തമ്പുരാൻ എഴുന്നള്ളിയിരിക്കുന്നു. തിരുമുമ്പിലേക്കു ചെന്നാലും.

വിജ-(അടുത്തുചെന്നു) തിരുമേനി ജയിച്ചാലും. രുമണ്വാന്റെ വിജയത്താൽ ഇവിടേക്കു മേന്മ പുലരട്ടെ.

രാജാ— (സന്തോഷത്തോടെ) കോസലത്തെ ജയിച്ചുവോ?

വിജ—ഉവ്വു്; ഇവിടുത്തെ പ്രസാദത്താൽ.

രാജാ— രുമണ്വാൻ, വളരെ നന്നായി! കുറച്ചിട കൊണ്ടു സാധിച്ച കാര്യം വലിയതുതന്നെ. വിജയവർമ്മൻ, ആ വർത്തമാനം വിവരിച്ചുതന്നെ പറയൂ.

വിജ—തിരുമേനി കേട്ടരുളിയാലും. അടിയങ്ങൾ ഇവിടുത്തെ വരുതിപ്രകാരം എണ്ണമററ കരിതുരഗപത്തികളെക്കൊണ്ടു് ആക്രമം തടുത്തുകൂടാത്ത പെരുമ്പടയുമായി

വിടകൊണ്ടു്, ഏതാനും നാളുകൾക്കുള്ളിൽ വിന്ധ്യനിൽ കൊസലേശനുള്ള കോട്ടയുടെ ദ്വാരത്തിലെത്തി, ആ വഴി മുടക്കിക്കൊണ്ടു പാളയമടിച്ചു പാൎത്തു.

രാജാ—ശരി! പിന്നീട്ടു്?

വിജ—അപ്പോൾ കോസലേശനും ആ പരിഭവം പൊറുക്കാനാളാകാതെ അവിടത്തെ ആനപ്പടയെ ഒരുക്കി നിരുത്തി.

വിദൂ—വിജയവൎമ്മൻ, എന്റെ ഉള്ളു പതറുന്നു. വേഗമാവട്ടെ.

രാജാ—പിന്നീട്ടുണ്ടായതും കേൾക്കട്ടെ.

വിജ—തിരുമേനി,

പോരാട്ടത്തിനുറച്ചു ശത്രു തരസാ
വിന്ധ്യാദ്രി വിട്ടായതിൻ-
നേരൊത്തുള്ള ഗജേന്ദ്രഘോരഘടയാൽ
ദിക്കും മറച്ചെത്തിനാൻ.
സ്വൈരം തൽക്കരിപംക്തി പത്തിയെ വിമ-
ൎദ്ദിക്കെ;-ശ്ശരൌഘം ചൊരി-
ഞ്ഞാരാൽ ചെന്നു വിലക്കി മാററലരെയും
വേഗം രുമണ്വാൻ മുദാ. ൭

അത്രതന്നെയുമല്ല,

ഘോരാസ്ത്രാന്യോന്യസംഘട്ടോത്ഥിതകടുരണിതം,
വർമ്മവാന്തസ്ഫുലിംഗം,
നാരാചോൽക്കൃത്തശീർഷം, ക്ഷരദസൃഗപഗാ-
വൃന്ദ,-മെന്നിത്തരത്തിൽ
പോരാട്ടമ്പോഴം സപത്നപ്പട പിഴതവനാം
കോസലേശൻെറ കണ്ഠം
ക്രൂരമ്പെയ്തെയ്തറുത്താനതിചതുരതയോ-
ടേകനായ്ത്താൻ രുമണ്വാൻ. ൧൫

വിദൂ—തോഴരേ, താങ്കൾക്കു ശ്രേയസ്സു വളരട്ടെ. ജയിച്ചതു നമ്മൾതന്നെ.

രാജാ—കോസലേശ, ഭവാൻ കേമൻതന്നെ. മാററലരെക്കൊണ്ടും ഇങ്ങിനെ പുകഴ്ത്തിക്കുമാറു പോരിൽ പൌരുഷം കാട്ടുകയാൽ, ഭവാന്റെ നേരിട്ട മരണവും കൊണ്ടാടത്തക്കതായി. വിജയവർമ്മൻ, പിന്നീട്?

വിജ—രുമണ്വാൻ പിന്നീടു തൻെറ അനുജനായ ജയവർമ്മാവിനെ കോസലത്തിൽ ആക്കിയിട്ടു പോരിൽ പരിക്കേററ പടയുമായി പതുക്കെപ്പതുക്കെ വന്നു് ഇതാ എത്താറായി.

രാജാ—വസുന്ധരേ, നമ്മുടെ പ്രസാദത്തിൻെറ ഫലമായി ഇദ്ദേഹത്തെ സമ്മാനിപ്പാൻ യൌഗന്ധരായണനെ അറിയിക്കു്.

വസു—ഇവിടുത്തെ കല്പനപോലെ. (വിജയവർമ്മാവിനോടുകൂടി പോയി.)

(അനന്തരം കാഞ്ചനമാല പ്രവേശിക്കുന്നു.)

കാഞ്ച—തമ്പുരാട്ടി കല്പിച്ചിരിക്കുന്നു—"കാഞ്ചനമാലേ, നീ ചെന്നു് ഈ ഐന്ദ്രജാലികനെ ആര്യപുത്രനു പരിചയപ്പെടുത്തിക്കൊടുക്കു" എന്നു്. തമ്പുരാൻ ഇതാ എഴുന്നള്ളിയിരിക്കുന്നു. തിരുമുമ്പിലേക്കു ചെല്ലട്ടെ. (അങ്ങിനെ ചെയ്തു്) തിരുമേനി ജയിച്ചാലും. തമ്പുരാട്ടി തിരുമനസ്സറിയിക്കുന്നു—"ശംബരസിദ്ധി എന്നു പേരായ ഒരു ഐന്ദ്രജാലികൻ ഉജ്ജയിനിയിൽനിന്നു വന്നിട്ടുണ്ടു്. ആര്യപുത്രൻ അദ്ദേഹത്തെ കാണേണ്ടതാണു്" എന്നു്.

രാജാ—ഐന്ദ്രജാലികനിൽ എനിക്കും വലിയ താൽപര്യമാണുള്ളതു്. ആകയാൽ അദ്ദേഹത്തെ വേഗം കൂട്ടിക്കൊണ്ടുവാ.

കാഞ്ച—ഇവിടുത്തെ കല്പനപോലെ. (പോയി പീലിക്കെട്ടെടുത്ത ഐന്ദ്രജാലികനോടുകൂടി വീണ്ടും പ്രവേശിക്കുന്നു.)

ഐന്ദ്ര—

നമിപ്പിനിന്ദ്രജാലത്താൽ ഭ്രമിപ്പിക്കുന്നൊരിന്ദ്രനെ
സീമാതീതയശസ്സേന്തും കേമൻ ശംബരനേയുമേ ൭

കാഞ്ച—(അടുത്തുചെന്നു്) തമ്പുരാനേ, ഐന്ദ്രജാലികൻ ഇതാ എത്തിയിരിക്കുന്നു.

ഐന്ദ്ര—തിരുമേനി ജയിച്ചാലും.

മന്നിലമ്പിളി, വിയത്തിലദ്രി, നീ-
രിന്നകത്തനല,-നന്തിയുച്ചയിൽ
ഇന്നതാണിവയിൽ ദശ്നീയമെ-
ന്നൊന്നുരയ്ക്കിലതു കാട്ടിടാമുടൻ. വൃ

അല്ലെങ്കിൽ ചുരുക്കി ഉണത്തിച്ചേക്കാം.

ശപഥവുമഹമിന്നു ചെയ്തിട്ടുന്നേൻ
നൃപ! തവ ദശ്നവാഞ്ഛയുള്ളതേതും
വിപുലതരപടുതചമോടു കാട്ടാം
സപദിയിവൻ ഗുരുമന്ത്രവൈഭവത്താൽ. ന

വിദൂ—തോഴരേ, എന്തൊരു ഗവ്വമാണിതു്?
ഇദ്ദേഹത്തിനു ചെയ്വാൻ കഴിയാത്തതായി ഒന്നുമില്ലത്രേ.

രാജാ—കാഞ്ചനമാലേ, ചെന്നു ദേവിയെ അറിയിക്കു്—"ദേവിയുടെ നാട്ടുകാരനാണല്ലോ ഈ ഐന്ദ്രജാലികൻ. മററാരും ഇല്ലാത്തതാണു് ഈ സ്ഥലവും. അതുകൊണ്ടു ദേവി ഇവിടേക്കു വരുന്നതായാൽ ഒരുമിച്ചു തന്നെ ജാലവിദ്യ കാണാം" എന്നു്.

കാഞ്ച—ഇവിടുത്തെ കല്പനപോലെ. (പോയി വാസവദത്തയോടുകൂടി വീണ്ടും പ്രവേശിക്കുന്നു.)

വാസ—കാഞ്ചനമാലേ, ഉജ്ജയിനിയിൽനിന്നു വന്ന ആളാകയാൽ ഈ ഐന്ദ്രജാലികനിൽ എന്തെന്നില്ലാത്ത താൽപയ്യമാണു് എനിക്കുളവാകുന്നതു്.

കാഞ്ച—തമ്പുരാട്ടിക്കു കുലാഭിമാനം ഉള്ളതു കൊണ്ടാണു തിരുവുള്ളത്തിൽ ഇങ്ങനെ തോന്നുന്നതു്. ഇവിടുന്നു് എഴുന്നള്ളിയാലും.

ഖാസ—(അടുത്തുചെന്നു്) ആയ്യപുത്രൻ ജയിച്ചാലും.

രാജാ—ദേവി, ഇദ്ദേഹം വലിയ വമ്പെല്ലാം പറഞ്ഞിട്ടുണ്ടു്. ആകയാൽ ജാലവിദ്യ കാണാം. ദേവിയും അടുത്തുതന്നെ ഇരിക്ക.

(വാസവദത്ത ഇരിക്കുന്നു.)

**രാജാ—ഇനി ആരംഭിക്കാം.**

ഐന്ദ്ര—ഇവിടുത്തെ കല്പനപോലെ. (പീലിക്കെട്ടു് ഇളക്കിക്കൊണ്ടു്)

ഹരിഹരവിധിമുഖ്യരായി മേവും
സുരരെയുമിന്ദ്രനെയും വിയത്തിലിപ്പോൾ
നരവര! സുരസിദ്ധചാരണസ്ത്രീ-
നിര നൃതിചെയ്യുതുമങ്ങു കാട്ടിടാം ഞാൻ. ൧0

(എല്ലാവരും മേൽപ്പോട്ടുനോക്കി അത്ഭുതം നടിക്കുന്നു.)

രാജാ—(പരിഭ്രമിച്ചെഴുന്നേററു്) ആശ്ചയ്യമാശ്ചയ്യം! ദേവി, വാനിലേക്ക നോക്ക!

അല്ലിത്താരിനകത്തിതാ വിധി, വിധു-
ക്കീറൊന്നണിഞ്ഞീശനും,
വില്ലബ്ജംഗദചക്രമെന്നിവ ധരി-
ച്ചീടും ചതുർബ്ബാഹുവും,
സ്വല്ലോകേശനുമുണ്ടിതാ നിജഗജ-
ത്തിന്മേൽ, സുരന്മാരിതാ-
ചൊല്ലേറും സുരനാരിമാരുമഴകോ-
ടാടിക്കളിച്ചുണ്ടിതാ! ൧൧

വിദൂ—(അപവാരണംചെയ്തു്) ഛേ! കൊള്ളരുതാത്ത ഐന്ദ്രജാലിക, ദേവന്മാരേയും അപ്സരസ്സുകളേയും മററും കാണിച്ചിട്ടു് എന്തുവേണം? തോഴരുടെ പ്രസാദം വേണമെങ്കിൽ നാഗരികയെത്തന്നെ കാട്ടിക്കൊടുത്താലും

(അനന്തരം വസുന്ധര പ്രവേശിക്കുന്നു.)

വസു—തമ്പുരാൻ ജയിച്ചാലും. അമാത്യനായ യൌഗന്ധരായണൻ തിരുമനസ്സറിയിച്ചുകൊള്ളുന്നു—"വിക്രമബാഹുവിൻെറ മന്ത്രിയായ വസുഭൂതിയെ കഞ്ചുകിയായ ബാഭ്രവ്യനോടുകൂടി ഇതാ അയച്ചുകൊള്ളുന്നു. ഈ ശുഭമുഹൂർത്തത്തിൽതന്നെ ദേവൻ അവരെ കാണേണ്ടതാണു്. കാര്യശേഷവും നിവർത്തിച്ചു് ഇവനും എത്തിക്കൊള്ളാം" എന്നു്.

വാസ—ആര്യപുത്ര, എന്നാൽ ഈ ജാലവിദ്യ കാണൽ നിറുത്തിവെക്കാം. മാതുലൻെറ കോവിലകത്തുനിന്നു പ്രധാനമന്ത്രിയായ വസുഭൂതി വന്നിട്ടുണ്ടല്ലോ. അദ്ദേഹത്തെ കാണുകയാണു് ആര്യപുത്രൻ ഇപ്പോൾ ചെയ്യേണ്ടതു്.

രാജാ—ഭവതി പറയുംപോലെ. (ഐന്ദ്രജാലികനോടു്) ഭദ്ര, ഇനി കുറച്ചുനേരം വിശ്രമിക്കു.

ഐന്ദ്രജാലികൻ—ഇവിടുന്നു കല്പിക്കുംപോലെ. എന്നാൽ ഒരു വിദ്യയുംകൂടി കാട്ടാനുള്ളതു് ഇവിടുന്നു തൃക്കൺപാർത്തേ കഴിയൂ.

രാജാ—ഓ കണ്ടുകൊള്ളാം.

വാസ—കാഞ്ചനമാലേ, നീ ചെന്ന് ഇദ്ദേഹത്തിന്ന സമ്മാനം കൊടുപ്പിക്ക്.

കാഞ്ച—തമ്പുരാട്ടി കല്പിക്കുംപോലെ. (ഐന്ദ്രജാലികനോടുകൂടി പോയി.)

രാജാ—വയസ്യ, ഭവാൻ ചെന്ന വസുഭൂതിയെ എതിരേററു കൂട്ടിക്കൊണ്ടുവരു.

വിദൂ—താങ്കൾ അരുളുംപോലെ. (വസുന്ധരയോടു കൂടി പോയി.)

(അനന്തരം വസന്തകനോടുകൂടി വസുഭൂതിയും ബാഭ്രവ്യനും പ്രവേശിക്കുന്നു.)

വസു—(ചുററും നോക്കി വിസ്മയത്തോടെ) അഹോ! ഈ രാജധാനിയിലെ ഒരു സമ്പത്ത്!!

കല്യാശേ ചക്ഷണകൌതുകത്തിനിടിവേ-
കുന്നു കരിപ്രൌഢി; നി-
സ്തുല്യാമോദമിയററിടുന്നു നൃപസം-
സൽഗീതിമാധുര്യവും;
ലൌഢ്യം സിംഹളഭൂപസർവ്വവിഭവ-
ത്തിന്നും ചമയ്ക്കുന്നുവോ
കല്യാണാസ്പദകക്ഷ്യയും? കുതുകിയായ്
ദ്വാരത്തിലും നില്പു ഞാൻ! ൧൨

കഞ്ചു—ഇന്ന സ്വാമിയെക്കാണ്മാൻ ഭാവിക്കുന്നതു പലനാളും കഴിഞ്ഞതിന്ന ശേഷമാകയാൽ സന്തോഷാധിക്യംമൂലം ഞാൻ ഏതോ ഒരവസ്ഥയെ പ്രാപിച്ചിരിക്കുന്നു.

വിറയ്ക്കുന്നു ഗാത്രം പരിഭ്രാന്തിയാലും;
കുറയ്ക്കുന്നു കണ്ണീരുമെൻകാഴ്ച; വാക്കോ
പുറത്തേയ്ക്കെഴാ ഗൽഗദത്താലു;-മേവം
നിറഞ്ഞൊരു മോദം ജരയ്ക്കൊക്കു ചേറ്റു! മന്ദം

വിദൂ—അമാത്യൻ ഇതിലേ വന്നാലും.

വസു—(വിദൂഷകൻെറ കഴുത്തിലുള്ള രത്നമാലകണ്ട് അപവാരണംചെയ്തു്) ബാഭ്രവ്യ, ദേവൻ രാജപുത്രിക്കു പ്രസ്ഥാനകാലത്തേകിയ ആ രത്നമാലതന്നെയാണല്ലോ ഇതു്.

കഞ്ചു—(സൂക്ഷിച്ചു നോക്കീട്ട് അപവാരണം ചെയ്തു്) അമാത്യ, എല്ലാംകൊണ്ടും ഇതും അതുപോലെതന്നെ ഇരിക്കുന്നു. ആകയാൽ ഇതെങ്ങിനെകിട്ടിയെന്നു ഞാൻ വസന്തകനോടു ചോദിക്കട്ടെയോ?

വസു—(അപവാരണംചെയ്തു്) എയ്! വേണ്ട; അനേകം രത്നങ്ങളുള്ള ഈ കോവിലകത്തു് ഒന്നിനു മറെറാന്നിൻെറ ഛായയുണ്ടായി എന്നു വരാം.

വിദൂ—അമാത്യ, ഇതാ വത്സേശ്വരൻ. അടുത്തു ചെന്നാലും.

വസു—(അടുത്തുചെന്നു്) ദേവൻ വിജയിയായി ഭവിച്ചാലും.

രാജാ—വസുഭൂതേ, ഭവാനു സ്വാഗതം. ഇതാ പീഠം. ഇവിടെ ഇരിക്കാം.

(വസുഭൂതി ഇരിക്കുന്നു.)

കഞ്ചു—ദേവ, ബാഭ്രവ്യൻ ഇതാ വന്ദിച്ചുകൊള്ളുന്നു.

രാജാ—ബാഭ്രവ്യ, വരു ഇവിടെ ഇരിക്ക.

(കഞ്ചുകി ഇരിക്കുന്നു.)

വാസ—അമാത്യ, വാസവദത്ത ഇതാ ഭവാനെ വണങ്ങുന്നു.

വസു—ആയുഷ്മതി, ഭവതിക്ക വത്സരാജസദൃശനായ ഒരു പുത്രൻ ഉണ്ടാവട്ടെ.

രാജാ—അമാത്യവസുഭൂതേ, ശ്രീമാനായ സിംഹളേശനു കുശലമാണല്ലോ.

വസു—(മേല്പോട്ടുനോക്കി നെടുവീർപ്പിട്ടു്) ദേവ, ഇവൻ എന്താണു ഭവാനോടു പറയേണ്ടതു് എന്നറിയുന്നില്ല.

വാസ—(വിഷാദത്തോടെ ആത്മഗതം) അഃയ്യാ കഷ്ടം! എന്റെ ഉള്ളു പിടയുന്നു. എന്താണാവോ വസുഭൂതി വെളിപ്പെടുത്താൻ ഭാവിക്കുന്നതു്?

രാജാ—വസുഭൂതേ, എന്താണെന്നു പറയൂ. സംഭ്രാന്തനെന്നപോലെ ഇരിക്കുന്നുവല്ലോ ഭവാൻ!

കഞ്ചു—അമാത്യ, പിന്നീടായാലും ഇതു് ഉണർത്തിച്ചേ കഴിയൂ. അങ്ങിനെയിരിക്കെ അതു് ഇപ്പോഴാകരുതേ?

വസു—(കണ്ണീരോടെ) ദേവ, മന്ദഭാഗ്യനായ ഇവൻ ഇതാ അറിയിച്ചുകൊള്ളുന്നു. വാസവദത്താദേവി തീപ്പെട്ടു എന്നറിഞ്ഞതിനുശേഷം ഇവിടുന്നു മുമ്പുതന്നെ പ്രാർത്ഥിച്ചിട്ടുണ്ടായിരുന്നതനുസരിച്ചു സിംഹളേശ്വരൻ സ്വപുത്രിയായ രത്നാവലിയെ ഇവിടേക്കുതന്നെ നൽകുവാനുറച്ചു.

രാജാ—(അപവാരണംചെയ്തു്) ദേവി, എന്താണിതു്? ഭവതിയുടെ മാതുലൻെറ മന്ത്രി ശുദ്ധമേ നുണ പറയുന്നുവല്ലോ.

വാസ— (അപവാരണംചെയ്തു ചിരിച്ചുകൊണ്ടു്) ആൎയ്യ പുത്ര, ആരായിരിക്കാം അങ്ങിനെ ചെയ്യുന്നതെന്നു് എനിക്കറിഞ്ഞുകൂടാ.

വിദൂ—അമാത്യ, ആ രാജകുമാരിക്കു പിന്നെ എന്തു സംഭവിച്ചു?

വസു—ആയുഷ്മാൻെറ അടുക്കലേക്കു സരത്നമാലയായി ഞങ്ങളോടൊന്നിച്ചു് അയക്കപ്പെട്ട ആ കന്യക വഴിക്കു കപ്പലുടയുകയാൽ സമുദ്രത്തിൽ ആണ്ടുപോയി. (കീഴ്പോട്ടുനോക്കി കരയുന്നു.)

വാസ—(കണ്ണുനീരോടെ) അയ്യോ! അനുജത്തി, നീ ഇപ്പോൾ എവിടെയായിരിക്കും? എന്താണു മറുവടി പറയാത്തതു്?

രാജാ—ദേവി, സമാശ്വസിക്കു സമാശ്വസിക്കു. വിധിയുടെ വിളയാട്ടം ഇന്നിന്നമട്ടിലാണെന്നു് ആൎക്കറിയാം? കപ്പലുടയുകയാൽ സമുദ്രത്തിൽ ആണ്ടിട്ടും രക്ഷപ്പെട്ടുപോന്ന വസുഭൂതിബാഭ്രവ്യന്മാർതന്നെ ഇതിനു് ഒരു ദൃഷ്ടാന്തമാണല്ലോ.

വാസ—ആൎയ്യപുത്ര, അതു വാസ്തവംതന്നെ. എന്നാൽ എനിക്കു് അത്രയ്ക്കെല്ലാം ഭാഗ്യം വേണ്ടേ?

രാജാ—ബാഭ്രവ്യ, ഇതെന്തെല്ലാമാണെന്നു് എനിക്കറിഞ്ഞുകൂടാ.

കഞ്ചു—ദേവൻ കേട്ടരുളിയാലും.

(അണിയറയിൽ)

കോട്ടംവിട്ടുള്ള നാളച്ചുരുളുകൾ വിതറി-
സ്വർണ്ണശൃംഗാഭ സൌധ-
ക്കൂട്ടത്തിന്നേകി, ലീലാഗിരി നിജപുകയാൽ
കാറണിഞ്ഞോണമാക്കി,
തോട്ടം ചുട്ടൊട്ടുപൊട്ടി,-ച്ചബലകളെ വിറ-
പ്പിച്ചുകൊണ്ടഗ്നിദേവൻ
പെട്ടെന്നന്തഃപുരത്തിൽ പട്ടതയൊടു പട-
ന്നുല്ലസിക്കുന്നു മേന്മേൽ ൧൪

രാജാ—അയ്യോകഷ്ടം! വാസവദത്താദേവി തീയിൽ അകപ്പെട്ടിരിക്കുമല്ലോ.

ലാവാണകത്തിലൊരുകാലമുദിച്ചുയന്ന
ദേവീപ്രദാഹകഥ വാസ്തവമാകുവാനോ
ഈ വഹ്നിദേവനിഹ വാസവദത്തയിൽത്താൻ
കൈവെച്ചിടേണ്ടതിനൊരുങ്ങി വളന്നിടുന്നൂ? ൧൫

ഹാ! പ്രിയേ വാസവദത്തേ!

വാസ—ആയ്യപുത്രൻ രക്ഷിച്ചാലും രക്ഷിച്ചാലും.

രാജാ—അടുത്തിരുന്നിട്ടും സംഭ്രമാധിക്യംമൂലം എനിക്കു ദേവിയെക്കാണ്മാൻ കഴിയാതായല്ലോ. (കൈക്കു പിടിച്ച്) ദേവി, സമാശ്വസിക്കു സമാശ്വസിക്കു.

വാസ—ആൎയ്യപുത്ര, എന്നെപ്പററിയല്ല ഞാൻ ഇങ്ങിനെ പറഞ്ഞതു്. കഠിനയായ ഞാൻ വിലങ്ങി ലിട്ടിരിക്കുന്ന സാഗരികയ്ക്കാണു് ആപത്തു്. ആൎയ്യപുത്രൻ ഇപ്പോഠം അവളെയാണു രക്ഷിക്കേണ്ടതും.

രാജാ—ദേവി, ഞാൻ ഇതാ ചെന്നോക്കാം.

വസു—ദേവ, എന്തിനു വെറുതെ ശലഭവൃത്തി കൈക്കൊള്ളുന്നു?

കഞ്ചു—ദേവ, വസുഭൂതി ചോദിച്ചതു ന്യായമാണല്ലോ.

വിദൂ—(ഉത്തരീയത്തിൽ പിടികൂടി രാജാവിനെ തടഞ്ഞുകൊണ്ടു്) വീണ്ടുവിചാരം കൂടാതെ ഇങ്ങിനെ ചെയ്യരുതു്.

രാജാ—(ഉത്തരീയം ഉപേക്ഷിച്ചുകൊണ്ടു്) സാഗരികയാണു തീയിലകപ്പെട്ടതു്. ഇനിയും എന്തിന്നു ജീവിച്ചിരിക്കുന്നു? (ധൂമബാധ നടിച്ചുകൊണ്ടു്)

അണഞ്ഞുകൊൾക വീതിഹോത്ര! ധൂമജാലമെന്തിനി-
ങ്ങണയ്പു? കീലചക്രവും വളത്തിടുന്നു നീ വൃഥാ!
ഗണിക്കുമോ, പ്രിയാവിയോഗഘോരകല്പവഹ്നിയും
തൃണീകരിച്ചിരിക്കുമെൻശരീരമിന്നിതൊക്കയും? ൧൬

വാസ—ഈ ദുഃഖകാരിണിയുടെ വാക്കനുസരിച്ചു തീയിൽ ചാടാനാണല്ലോ ആൎയ്യപുത്രൻ ഉറച്ചതു്. ആകട്ടെ; ഞാനും പിന്തുടൎന്നേക്കാം.

വിദൂ—(മുമ്പിലേക്ക ചെന്നിട്ട്) ദേവി, ഭവതിക്ക വഴി കാട്ടിക്കൊണ്ടു ഞാനും ഇതാ പുറപ്പെട്ടിരിക്കുന്നു.

(എല്ലാവരും ചുററിനടക്കുന്നു.)

വസു—അയ്യോ! വത്സേശ്വരൻ തീയിൽ ചാടിയല്ലോ. രാജപുത്രിയുടെ ദുമ്മരണം കണ്ടിട്ടുള്ള എനിക്കും ഇവിടെവെച്ചുതന്നെ ദേഹം ദഹിപ്പിക്കയാണു നല്ലതു്.

കഞ്ചു—ദേവ, നിസ്സാരസംഗതിക്കായി ഭവാൻ ഭരതകുലം അററുതിപ്പെടുത്തുന്നുവല്ലോ. അല്ലെങ്കിൽ മുറവിളിക്കുള്ള കാലമല്ല ഇതു്. ഭക്തിക്കൊത്ത കൃത്യം ഞാനും ചെയ്യുന്നുണ്ടു്.

രാജാ—(നോക്കീട്ട്) സാഗരികയുടെ സമീപത്താണല്ലോ തീകത്തുന്നതു്. ഈ സാധുവിനെ ഇതിൽനിന്നു വേഗം രക്ഷിക്കട്ടെ.

(അനന്തരം സാഗരിക പ്രവേശിക്കുന്നു.)

സാഗ—നാലുപുറത്തുനിന്നും കത്തിയടുക്കുന്ന ഈ അഗ്നിഭഗവാൻ എൻെറ സന്താപമെല്ലാം ഇപ്പോൾ തീക്കും.

രാജാ—(പരിഭ്രമിച്ചടുത്തുചെന്ന്) സാഗരികേ, എന്താണിപ്പോഴും സ്വസ്ഥയെന്നപോലെ പെരുമാറുന്നതു്?

സാഗ—(രാജാവിനെക്കണ്ടു് ആത്മഗതം) എൻെറ പ്രാണനാഥനാണല്ലോ എത്തിയിരിക്കുന്നതു്. ഇദ്ദേഹത്തെ കാണുകയാൽ എനിക്കു ജീവിച്ചിരിപ്പാനുള്ള മോഹം

വീണ്ടും ഉദിച്ചിരിക്കുന്നു. (പ്രകാശം) തമ്പുരാനെ അടിയനെ രക്ഷിച്ചാലും രക്ഷിച്ചാലും!

രാജാ—ഭയശീലേ, പേടിക്കേണ്ട പേടിക്കേണ്ട.

തിക്കിത്തള്ളി വരുന്ന ധൂമമിനിയും
സ്വല്പം സഹിച്ചാലു;-മി-
ത്തെക്കൊങ്കപ്പടമൂന്നുവീണതുമിതാ
കത്തുന്നു, കഷ്ടം! പ്രിയേ!
വീക്കം കാൽച്ചുവടെന്തയേ! വഴുതുവാൻ? (നോക്കീട്ട്)
നീ ശൃംഖലാബദ്ധയോ?
വെക്കം നിന്നെ നയിച്ചിടാമകലെ ഞാൻ;
താങ്ങായ്പിടിച്ചീട്ടു മാം. ൧൭

(കഴുത്തിൽ കെട്ടിപ്പിടിച്ചു മിഴികളടച്ചു സ്പർശസുഖം നടിച്ചുകൊണ്ട്) അഹോ! എനിക്കുണ്ടായിരുന്ന സന്താപമെല്ലാം കാണി നേരംകൊണ്ട് അകന്നുവല്ലോ. അയി! സമാശ്വസിക്കു സമാശ്വസിക്കു!

പാവകസംഗത്താലും
ഭവദീയവപുല്ലതയ്ക്കു ചൂടേല്ക്കാ;
ഇവനിന്നിതു തൊട്ടല്ലോ
ജവമെൻസന്താപമാകെയകലിച്ചു!! ൧൮

(കണ്ണുമിഴിച്ചു ചുററുംനോക്കി സാഗരികയെ വിട്ട്) അഹോ ആശ്ചര്യം!

*ചെന്തീയെങ്ങു ഗമിച്ചു സമ്പ്രതി? ദഹി-
ച്ചിട്ടില്ല ശുദ്ധാന്ത;-മെൻ-
കാന്താപാംഗിയവന്തിഭ്രൂപദുഹിതാ-
വുണ്ടത്ര ചാരത്തുതാൻ;

വാസ— (രാജാവിൻെറ മെയ് തടവിക്കൊണ്ടു്) ഭാഗ്യം മൂലം ആൎയ്യപുത്രനു പരിക്കൊന്നും പററിയില്ല.

രാജാ—

ചിന്താഹീനമിരിപ്പു കഞ്ചുകി,

കഞ്ചുകി—ദേവ, ഞാൻ പ്രത്യുജ്ജീവിതനായി. (കാൽക്കൽ നീഴുന്നു.)

രാജാ—

മഹാമാത്യൻ,

വസുഭൂതി—മഹാരാജൻ വിജയിയായി ഭവിച്ചാലും.

രാജാ—

സഖാവാം ദ്വിജൻ;

വിദൂ—താങ്കൾ ജയിച്ചാലും.

രാജാ—(ആലോചിച്ചു ശങ്കയോടെ)

സ്വാന്തം ബുദ്ധിവിപൎയ്യയത്തി,-ലഥവാ
ജാലത്തിലാഴുന്നുവോ? ൫൩

---

* ചെന്തീയെങ്ങു ഗമിച്ചു സമ്പ്രതി? ദഹി-
ച്ചിട്ടില്ല ശുദ്ധാന്ത;-മെൻ-
കാന്താപാംഗിയവന്തിഭ്രൂപദുഹിതാ-
വുണ്ടത്ര ചാരത്തുതാൻ;
ചിന്താഹീനമിരിപ്പു കഞ്ചുകി, മഹാ-
മാത്യൻ, സഖാവാം ദ്വിജൻ;
സ്വാന്തം ബുദ്ധിവിപൎയ്യയത്തി,-ലഥവാ
ജാലത്തിലാഴുന്നുവോ?

വിദൂ—തോഴരേ. ശങ്കിക്കണ്ട ഇതെല്ലാം ഇന്ദ്രജാലമാണ്.

രാജാ—എങ്ങിനെ നിശ്ചയിച്ചു?

വിദൂ—ദുർവൃത്തനായ ആ ഐന്ദ്രജാലികൻ ഉണർത്തിച്ചുവല്ലോ—"ഒരു വിദ്യയുംകൂടി കാട്ടുവാനുള്ളതു തൃക്കൺപാർത്ത കഴിയൂ" എന്ന്. അതുതന്നെ ഇതു്.

രാജാ—(വല്ലായ്മയോടെ)ദേവി, ഭവതി ആവശ്യപ്പെട്ടകയാലാണു ഞാൻ സാഗരികയെ ഇവിടേക്കു കൊണ്ടുപോന്നതു്.

വാസ—(പുഞ്ചിരിയിട്ടു്) ആര്യപുത്ര, അതു ഞാൻ മറന്നിട്ടില്ല.

വസു—(സാഗരികയെക്കണ്ടു അപവാരണംചെയ്തു്) ബാഭ്രവ്യ, ഈ കന്യക ആ രാജപുത്രിയെപ്പോലെ ഇരിക്കുന്നുവല്ലോ.

കഞ്ചു—(സാഗരികയെ നോക്കി, അപവാരണം ചെയ്തു്) എനിക്കും അങ്ങിനെതന്നെയാണു തോന്നുന്നതു്.

വസു—(പ്രകാശം) മഹാരാജ, ഈ കന്യകയെ എവിടെനിന്നു കിട്ടി?

രാജാ—അതു ദേവിക്കേ അറിഞ്ഞുകൂടു.

വാസ—ആര്യപുത്ര, ഇവളെ സമുദ്രത്തിൽനിന്നു കിട്ടിയെന്നുപറഞ്ഞു് ആര്യയൌഗന്ധരായണനാണ് ഇവിടെ കൊണ്ടുവന്നാക്കിയതു്. സാഗരത്തിൽനിന്നു കിട്ടുകയാലാണ് ഇവളെ സാഗരികയെന്നു വിളിക്കുന്നതും.

രാജാ—(ആത്മഗതം) യൌഗന്ധരായണനോ കൊണ്ടുവന്നാക്കിയതു്? അദ്ദേഹം എങ്ങിനെയാണു് എന്നെ അറിയിക്കാതെ ഇതു ചെയ്തതു്?

വസു—(ആത്മഗതം) വസന്തകന്റെ കഴുത്തിലുള്ളതു് ആ രത്നമാലയോടൊത്ത ഒന്നാണു്. ഈ കുമാരിയെ ലഭിച്ചതു സമുദ്രത്തിൽനിന്നും! ആകയാൽ ഈ ശ്രീമതി സിംഹളേശപുത്രിതന്നെ. (കണ്ണീരോടെ പ്രകാശം) ആയുഷ്മതിയായ രത്നാവലി, ഭവതി എങ്ങിനെയാണു് ഈ നിലയിലായതു്?

സാഗ—(ദയനീയമാംകുമാറു വസുഭൂതിയെ നോക്കീട്ടു്) ഹാ! അമാത്യനായ വസുഭൂതിയോ!!

വസു—അയ്യയ്യോ! മന്ദഭാഗ്യൻതന്നെ ഞാൻ! (കരഞ്ഞുകൊണ്ടു വീഴുന്നു.)

രത്നാ—അയ്യോ! എന്റെ പിതാവേ, അയ്യോ! എന്റെ മാതാവേ, നിങ്ങൾ ഇപ്പോൾ എവിടെയാണു്? നിങ്ങൾക്കു് ഒരു മറുവടിയും പറയുവാനില്ലെന്നോ? (ബോധംകെട്ടു വീഴുന്നു.)

വാസ—(ഉഴറിക്കൊണ്ടു്) ആര്യ്യബാഭ്രവ്യ, എന്റെ അനുജത്തിയായ ആ രത്നാവലിയേയാ ഇവൾ?

കഞ്ചു—അതേ, ആ രത്നാവലിതന്നെ ഈ കുമാരി.

വാസ—(സന്തോഷത്തോടെ രത്നാവലിയെ തഴുകിക്കൊണ്ടു്) അനുജത്തി, ആശ്വസിക്ക ആശ്വസിക്ക.

രാജാ—ഉന്നതകുലത്തിൽപിറന്ന സിംഹളേശനായ വിക്രമബാഹുവിന്റെ മകളാണല്ലോ ഈ തന്വംഗി!

വിദൂ—(രത്നമാല തടവിക്കൊണ്ട്) ഇപ്രകാരമുള്ള ദിവ്യരത്നം പൊതുജനത്തിനു കിട്ടാവുന്നതല്ലെന്നു ഞാൻ മുമ്പുതന്നെ ഓർക്കുകയുണ്ടായി.

വസു—(എഴുന്നേററ്) രാജപുത്രി, സമാശ്വസിക്കു സമാശ്വസിക്കു. ഭവതിയുടെ ജ്യേഷ്ഠത്തിയല്ലേ അടുത്തിരുന്നുകൊണ്ടു വിഷാദിക്കുന്നതു്? അവരെ ആശ്ലേഷിക്കു.

രത്നാ—ആശ്വസിച്ചു, രാജാവിനെ വിലങ്ങനെ നോക്കീട്ട് (ആത്മഗതം) അപരാധിനിയാകയാൽ എനിക്കു ദേവിയുടെ മുമ്പിൽ മുഖമുയർത്താൻ കഴിയുന്നില്ലല്ലോ.

വാസ—(കണ്ണുനീരോടെ കൈകൾ നീട്ടിക്കൊണ്ട്) അലിവില്ലാത്തവളേ, ഇനിയെങ്കിലും അടുത്തുവന്നു സോദരീഭാവത്തിൽ പെരുമാറുക. (രത്നാവലിയെ ആശ്ലേഷിക്കുന്നു.)

(രത്നാവലി കാലിടറുന്നതായി നടിക്കുന്നു.)

വാസ—(അപവാരണം ചെയ്തു്) ആര്യപുത്ര, ഞാൻ ചെയ്തുപോയ കടുപ്പമോർത്തു എനിക്കു നാണമാകുന്നു. ആകയാൽ അവളുടെ വിലങ്ങ് അഴിച്ചുകളഞ്ഞാലും.

രാജാ—(സന്തോഷത്തോടെ) ദേവി പറയുംപോലെ. (അങ്ങിനെ ചെയ്യുന്നു.)

വാസ—ആര്യവസുഭൂതേ, അമാത്യയൌഗന്ധരായണനാണ് എന്നെക്കൊണ്ടു ഇത്രനാളും ഈ അനുചിതകൃത്യം ചെയ്യിച്ചിരുന്നതു്. എല്ലാം അറിഞ്ഞിരുന്നിട്ടും അദ്ദേഹം വല്ലതും എന്നോടു പറഞ്ഞുവോ?

(അനന്തരം യൌഗന്ധരായണൻ പ്രവേശിക്കുന്നു.)

യൌഗ—

ഭ്രൂപാലോന്നതിയോൎത്തു ഭൎത്തൃവിരഹ-
ക്ലേശം വരുത്തീടുമ-
സ്സാപത്ന്യത്തെയുമേല്ക്കുവാനനുവദി-
പ്പിച്ചോരു ഞാൻ ദേവിയിൽ
താപം ചേൎത്തു ചക്രവൎത്തിദയിതാ-
സ്ഥാനാപ്തിയാൽ സാമ്പ്രതം
വേർപെട്ടീടു;-മെനിക്കു ലജ്ജ,-യിനിയും
ചെന്നാങ്ങു കണ്ടീടുവാൻ! ൨൦

(ആലോചിച്ചു്) അല്ലെങ്കിൽ രാജഭക്തന്മാൎക്കു് ഇപ്രകാരമുള്ള മാന്യജനത്തെപ്പോലും അനാദരിക്കേണ്ടിവരുമല്ലോ. (നോക്കീട്ടു്)ഇതാ ദേവൻ. അടുത്തുചെല്ലട്ടെ. (അങ്ങിനെചെയ്തു്) ദേവൻ ജയിച്ചാലും. തിരുമനസ്സറിയിക്കാതെ ഇവൻ ചെയ്തതെല്ലാം ക്ഷമിച്ചരുളണേ. ഇവിടുന്നു സിംഹാസനത്തിൽ ഇരുന്നതിൻശേഷം ഇവൻ എല്ലാം ബോധിപ്പിച്ചുകൊള്ളാം.

(എല്ലാവരും ഇരിക്കുന്നു.)

യൌഗ—ദേവൻ കേട്ടരുളിയാലും. ഈ കുമാരിയെ വേൾക്കുന്നവൻ ഉടനെ ചക്രവൎത്തിയായിത്തീരുമെന്നു് ഈ സിംഹളേശപുത്രിയെപ്പററി ഒരു സിദ്ധാദേശം ഉണ്ടായിട്ടുണ്ടു്. അതനുസരിച്ചു ഞങ്ങൾ ഇവിടെക്കു വേണ്ടി സിംഹളേശനെക്കണ്ടു വിവാഹാലോചനയും നടത്തിക്കൊണ്ടിരുന്നു. എന്നാൽ വാസവദത്താദേവിയെ ഖേദിപ്പിക്കരുതെന്നുറച്ചു അവിടുന്നു് ഇതിലേക്കു

വഴിപ്പെടാതായപ്പോൾ, ലാവാണകത്തിലെ അഗ്നിബാധയാൽ ദേവി തീപ്പെട്ടുവെന്ന കിംവദന്തിയുണ്ടാക്കി ഇവൻ ബാഭ്രവ്യനെ സിംഹളത്തിലേക്കയച്ചു. പിന്നീട്ടുണ്ടായതെല്ലാം ഇവിടുന്ന കേട്ടിരിക്കുന്നു.

രാജാ—ആകട്ടെ; എന്തുദ്ദേശിച്ചാണു ഭവാൻ ഈ കന്യകയെ ദേവിയുടെ കൈയിൽ അർപ്പിച്ചതു്?

വിദൂ—ഇനി അതും പറഞ്ഞേ അറിഞ്ഞുകൂട്ടൂ എന്നുണ്ടോ? അന്തഃപുരത്തിൽവെച്ചല്ലേ ഈ കുമാരിക്കു താങ്കളുടെ ദൃഷ്ടിയിൽ പെടുവാനധികം എളുപ്പമുള്ളതു്?

രാജാ—(മന്ദഹാസത്തോടെ) യൌഗന്ധരായണ, വസന്തകൻ പറഞ്ഞതു കുറിക്കുതന്നെ കൊണ്ടുവോ?

യൌഗ—ഉവ്വു്, തീർച്ചയായും!

രാജാ—ഐന്ദ്രജാലികനെ ഏർപ്പെടുത്തിയതും മററാരുമല്ലെന്നല്ലേ വിചാരിക്കേണ്ടതു്?

യൌഗ—അതേ, അല്ലാതിരുന്നാൽ അന്തഃപുരത്തിൽ ബദ്ധയായിക്കിടന്നിരുന്ന കുമാരിയെക്കാണ്മാൻ കഴിയുമായിരുന്നുവോ? കാണാതിരുന്നാൽ വസുഭൂതിക്കു് ആളെത്തിരിച്ചറിവാനും സാധിക്കുമായിരുന്നുവോ? (മന്ദഹാസത്തോടെ) സോദരിയാണെന്നു് അറിയുകയാൽ ഈ കുമാരിയെ ഇനി ഏതുനിലയ്ക്കു് ഇരുത്തണമെന്നു ദേവിയാണു തീർച്ചയാക്കേണ്ടതു്.

വാസ—(പുഞ്ചിരിതൂകിക്കൊണ്ടു്) ആര്യ്യ, ആര്യ്യപുത്രനു രത്നാവലിയെ കൊടുക്കണം എന്നുതന്നെ പറയാമായിരുന്നുവല്ലോ.

വിദൂ—ദേവി, ഇവിടുന്നു യൌഗന്ധരായണന്റെ അഭിപ്രായം നല്ലവണ്ണം അറിഞ്ഞിട്ടുണ്ടു്.

വാസ—രത്നാവലി, വരു. ജ്യേഷ്ഠത്തിക്കനുരൂപമായി ഞാൻ ഇതെങ്കിലും ചെയ്യട്ടെ. (തന്റെ ആഭരണമെടുത്തു രത്നാവലിയെ അണിയിച്ചു് അവളുടെ കൈ പിടിച്ചു രാജാവിന്റെ അടുത്തു ചെന്നു്) ആൎയ്യപുത്ര, ഇവളെ സ്വീകരിച്ചാലും.

രാജാ—(കൈകൾ നീട്ടിക്കൊണ്ടു്) ദേവിയുടെ ഏതനുഗ്രഹമാണു ഞാൻ വിലമതിക്കാതിരുന്നിട്ടുള്ളതു്?

വാസ—ആൎയ്യപുത്ര, ഇവളുടെ അച്ഛനമ്മമാർ ദൂരത്താണിരിക്കുന്നതു്. അവരെ ചിന്തിപ്പാൻ ഇടയാകാത്ത മട്ടിൽ ഭവാൻ ഇവളുമായി പെരുമാറിയാലും. (കൊടുക്കുന്നു.)

(രാജാവു രത്നാവലിയെ സ്വീകരിക്കുന്നു.)

വിദൂ—(സന്തോഷത്തോടെ) ആഹാ! ലക്ഷ്മീസദൃശയായ ഈ ദേവി സാൎവ്വഭൌമത്വമേകിക്കൊണ്ടാണു തോഴരെ പ്രാപിച്ചതു്!!

വസു—(സന്തോഷത്തോടെ) ആയുഷ്മതിയായ രത്നാവലി, ഭവതി ദേവീസ്ഥാനത്തിനു സൎവ്വഥാ അൎഹയാണു്.

യൌഗ—ആരംഭിച്ച കാൎയ്യം നിശ്ശേഷം നിറവേറി. ദേവ, ഇവൻ ഇനിയും എന്തിഷ്ടമാണു് ഇവിടേക്കു ചെയ്തുതരേണ്ടതു്?

രാജാ— എന്തിഷ്ടമാണു് ഇതിലുമധികമായി എനിക്കു സാധിപ്പാനുള്ളതു്? അല്ലയോ മന്ത്രിപുംഗവ,

പാരാവാരപരീതഭൂമി വിരവിൽ
കൈവന്നിടാൻ ഹേതുവായ്
പാരിൻസാരവുമായ സാഗരികയെ
ക്കിട്ടീ; സ്വസൃപ്രാപ്തിയാൽ
പാരം ദേവി തെളിഞ്ഞു; സിംഹളപനോ
മിത്രം; ജിതം കോസലം;
ഭാരോദ്വാഹി ഭവാൻ തുണയ്ക്കയിവനി-
ന്നോതിഷ്ടമൊക്കാതെയാം? ൨൧

എങ്കിലും ഇതുംകൂടി ഭവിക്കട്ടെ;

(ഭരതവാക്യം)

മന്നിൽ സസ്യസമൃദ്ധി വേണ്ട മഴയാൽ
ചേർത്തീടണം ഗോത്രഭി;-
ത്തന്നന്തണരിഷ്ടിയാലുമുളവാ-
ക്കേണം സുരപ്രീതിയും;
എന്നും സജ്ജനഗോഷ്ഠി സൌഖ്യമെവനും
നല്കീടണം നീങ്ങണം
കന്നന്മാരുടെ വഞ്ചലിപ്തമകലാ-
ദൃപ്താക്കമററ ററുതാൻ. ൨൨

(എല്ലാവരും പോയി.)

ഐന്ദ്രജാലികം എന്ന നാലാമങ്കം



വിദ്യാസാഗരഗ്രന്ഥാവലിയിലെ
രണ്ടാംപുസ്തകമായ
രത്നാവലി ഭാഷാനാടിക

തിരൂർ, ജമാലിയാ അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടത്.

